# മലങ്കരസഭ

പ്രതിമാസം പ്രസിദ്ധപ്പെടുത്തുന്നത്.

പുസ്തകം 3 | 1124 ധനു * 1948 | ലക്കം 3



"നമുക്കു് ഒരു ശിശു ജനിച്ചിരിക്കുന്നു. നമുക്കു് ഒരു പുത്രൻ
നൽകപ്പെട്ടിരിക്കുന്നു...........അവനു് അൽഭുതമന്ത്രി, വീരനാം
ദൈവം, നിത്യപിതാവു്, സമാധാനപ്രഭു എന്നു പേർ
വിളിക്കപ്പെടും." യശയ്യാ. 9:6.

# വാർത്തകളും കുറിപ്പുകളും

## വാർഡ് ഉൽഘാടനം.

പരേതനായ പി. കെ. ചാക്കോ (പടിഞ്ഞാറേക്കര) അവർകളുടെ ആഗ്രഹപ്രകാരം പടിഞ്ഞാറേക്കര കുടുംബാംഗങ്ങളുടെ വകയായി കോട്ടയം ഡിസ്ട്രിക്ടാശുപത്രി വളപ്പിൽ പണികഴിപ്പിച്ചിട്ടുള്ള "പടിഞ്ഞാറേക്കര വാർഡി"ൻെറ ഉൽഘാടനം ഈമാസം 3-ാം തീയതി വെള്ളിയാഴ്ച ശ്രീ. കാതോലിക്കാബാവാതിരുമനസ്സുകൊണ്ടു നിർവ്വഹിച്ചിരിക്കുന്നു. ഇതു സംബന്ധിച്ചു ഡിസ്ട്രിക്ടാശുപത്രി വളപ്പിൽ കൂടിയ മീററിങ്ങിൽ തിരുവിതാംകൂർ പൊതുജനാരോഗ്യമന്ത്രി ശ്രീ ഇ.കെ.മാധവൻ ആദ്ധ്യക്ഷ്യം വഹിക്കയും ഭക്ഷ്യമന്ത്രി ശ്രീ വി. ഒ. മക്കോസ് പ്രസംഗിക്കുകയും ചെയ്തു.

വാർഡ് ഉൽഘാടനത്തെ തുടൻ ബാവാതിരുമനസ്സുകൊണ്ടു ചെയ്ത പ്രസംഗത്തിൽ മനുഷ്യൻ ഒരു സാമൂഹ്യജീവിയാണെന്നും പരസ്പരസഹായംകൂടാതെ ജീവിക്കാൻ സാധിക്കുന്നതല്ലെന്നും പ്രസ്താവിച്ചു. തിരുമനസ്സുകൊണ്ട് ഇങ്ങനെ തുടൻ—"ഒരു രോഗി—അവൻ എത്രതന്നെ വലിയവനായാലും—രോഗാവസ്ഥയിൽ മററുള്ളവരുടെ സഹായത്തിനുവേണ്ടി ആഗ്രഹിക്കുന്നു. വൈദ്യൻ വരുന്നു എന്നു കേൾക്കുമ്പോൾ തന്നെ അവനു് ആശ്വാസമാണു്. രോഗികളെ ചെന്നു കാണുകയും വേണ്ട ശുശ്രൂഷകൾ ചെയ്കയും ചെയ്യേണ്ടതു് എല്ലാവരുടെയും കടമയാണു്. നമ്മുടെ കർത്താവു് ഈ ലോകത്തിൽ സഞ്ചരിച്ചിരുന്നപ്പോൾ തെരുവീഥികളിലും, ഗ്രാമങ്ങളിലും, പട്ടണങ്ങളിലും ചെന്നു രോഗികളെ സന്ദർശിക്കയും അവരെ സൗഖ്യമാക്കുകയും ചെയ്തിരുന്നു കാരുണ്യപരമായി നാം ചെയ്യുന്ന പ്രവൃത്തികൾ തനിക്കു ചെയ്യുന്നതായിട്ടത്രെ കർത്താവു കല്പിക്കുന്നതു് പടിഞ്ഞാറേക്കര കുടുംബക്കാരുടെ വകയായി ഇപ്പോൾ ഇവിടെ തുറക്കപ്പെട്ടിട്ടുള്ള വാർഡ് ആ നിലയിൽ ദൈവം കൈക്കൊള്ളുകയും അതു് അവക്കു് അനുഗ്രഹകരമായിത്തീരുകയും ചെയ്യും."

## നിയമനം.

നിരണം മെത്രാസനയിടവകയിലെ സണ്ടേസ്കൂൾ, യുവജനസമാജം, സ്ത്രീസമാജം, പ്രാത്ഥനായോഗം എന്നിവ കൂടുതൽ കാര്യക്ഷമമായി നടത്തത്തക്കവണ്ണം ദിവ്യശ്രീ വടശ്ശേരിയത്തു് ഗബ്രിയേൽ കത്തനാരെ മാർ തോമ്മാ ദിവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു സഞ്ചാരസെക്രട്ടറിയായി നിയമിച്ചിരിക്കുന്നു.

## മാന്യ മാസികാബന്ധുക്കളുടെ ശ്രദ്ധയ്ക്കു്.

"മലങ്കരസഭ" മാസികയുടെ 3-ാംവാല്യം 2 ലക്കങ്ങൾ ഇതിനകം പ്രസിദ്ധീകൃതമായി ഇപ്പോൾ 3-ാംലക്കവും അയച്ചുകൊള്ളുന്നു. മാസികയുടെ വരിസംഖ്യ മുൻകൂർ അടച്ചുതന്നു സഹായിക്കണമെന്നു് 1-ാംലക്കം പ്രസിദ്ധപ്പെടുത്തിയപ്പോൾ തന്നെ ഞങ്ങൾ ഞങ്ങളുടെ മാന്യ മാസികാബന്ധുക്കളുടെ ശ്രദ്ധയിൽ കൊണ്ടുവന്നിട്ടുള്ളതും തുടൻ കാർഡ് അയച്ചിട്ടുള്ളതുമാണു്. ഞങ്ങളുടെ അഭ്യത്ഥനയെ ആദരിച്ചു പലരും പണം അയച്ചുകൊണ്ടിരിക്കുന്നതിൽ ഞങ്ങൾക്കുള്ള കൃതജ്ഞത പ്രകാശിപ്പിച്ചുകൊള്ളുന്നു. വരിസംഖ്യ അടയ്ക്കാത്തുള്ളവരും സദയം മുൻകൂറായി അയച്ചുതന്നു പ്രോത്സാഹിപ്പിക്കണമെന്നു് അപേക്ഷിച്ചുകൊള്ളുന്നു.

ക്രിസ്തീയമായി അവരോടു സഹകരിച്ചു് അവരെ ആദായപ്പെടുത്തുകയും ചെയ്യുന്നതു്. കമ്മ്യൂണിസ്റ്റുകാരോടു ക്രിസ്തുവിൻെറ സ്നേഹബുദ്ധ്യാ പെരുമാറുകയും, എന്നാൽ അതേ സമയം തന്നെ അവരുടെ പ്രമാണങ്ങളുമായി നമുക്കു പങ്കില്ല എന്നു വെളിപ്പെടുത്തുകയും ചെയ്യേണ്ടതാണു്. ആംസ്റ്റർഡാംകോൺഫറൻസ്, സഭ രാഷ്ട്രീയകാര്യങ്ങളിൽ ഇടപെടേണ്ടതാണെന്നാണു നിശ്ചയിച്ചതു്. രാഷ്ട്രീയകാര്യങ്ങളെ ക്രിസ്തീയമായി രൂപാന്തരപ്പെടുത്തേണ്ടതായിട്ടാണിരിക്കുന്നതു്. അങ്ങനെ വരുമ്പോൾ ഇന്നുള്ള പ്രയാസങ്ങൾ നിറഞ്ഞ പല പ്രശ്നങ്ങൾക്കും പരിഹാരം നേടാവുന്നതാണു്.



# മലങ്കരസഭ



പ്രതിമാസം പ്രസിദ്ധപ്പെടുത്തുന്നതു്.

| പുസ്തകം 3 | 1124 ധനു * 1948 | ലക്കം 3 |
|---|---|---|


## ക്രിസ്തുമസ്സ് മംഗളം.

# 'മലങ്കരസഭ'യുടെ

സകല പത്രബന്ധുക്കൾക്കും ഗുണകാംക്ഷികൾക്കും

സന്തോഷ സംദായകമായ

# ക്രിസ്തുമസ്സ് മംഗളം

ഞങ്ങൾ

ആമോദപൂർവ്വം ആശംസിച്ചുകൊള്ളുന്നു.

അത്യുന്നതങ്ങളിൽ ദൈവത്തിനു സ്തുതി!

ഭൂമിയിൽ സമാധാനം മനുഷ്യർക്കു സംപ്രീതി!

ആദിമാതാപിതാക്കന്മാരുടെ പാപം ഫലസമൃദ്ധമായ ഏദനിൽനിന്നും അവരെ ഇതരരാക്കി. ആദാം അവന്റെ രാജകീയ പദവിയിൽനിന്നും ബഹിഷ്കൃതനായി. അവന്റെ ആവാസസ്ഥാനം, ജ്വലിക്കുന്ന വാളുകളോടു കൂടി നിർത്തപ്പെട്ട ക്രൂബകളുടെ കാവലാൽ നിരോധിക്കപ്പെട്ടു. അവന്റെ ആമോദത്തിനായി സൃഷ്ടിക്കപ്പെട്ട ജീവികളെത്തന്നെ അവൻ ഭയ

പ്പെടേണ്ടി വന്നു. എന്തു തിന്നും എന്നു ജീവനായിക്കൊണ്ടും എന്തുടുക്കും എന്നു ശരീരത്തിനായിക്കൊണ്ടും വിചാരപ്പെടേണ്ട ആവശ്യമില്ലായിരുന്ന ആദാമും ഹവ്വായും മുള്ളും പറക്കാരയും നിറഞ്ഞ ലോകത്തിൽ — അവരുടെ നിമിത്തം ശപിക്കപ്പെട്ട ഭൂമിയിൽ—അദ്ധ്വാനിച്ചും ഭാരം ചുമന്നും വിയർപ്പോടെ അവരുടെ അപ്പം ഭക്ഷിക്കേണ്ട നിലയിലേക്കു നിപതിച്ചു. സർവ്വപ്രധാനമായി സ്രഷ്ടാവും ഉടയവനുമായവന്റെ പരിപാലനയിൽനിന്നും പരിത്യജിക്കപ്പെട്ടു. ശാപഗ്രസ്തനായിത്തീർന്ന മനുഷ്യൻ പിശാചിന്റെ ഭാരിച്ച ഇരുമ്പു നുകത്തെ അവന്റെ ചുമലിൽ പേറി. എങ്കിലും ഏദനിൽ വച്ചു നൽകപ്പെട്ട പ്രത്യാശയുടെ ഒരു വചനം –സ്ത്രീയുടെ സന്തതി സർപ്പത്തിന്റെ തലയെ ചതയ്ക്കും എന്ന അരുളപ്പാടു്-അവനെ പ്രത്യാശയുള്ളവനാക്കിത്തീർത്തു.

ആദാമിന്റെ പതനംമുതൽ മനുഷ്യർ പരസ്പരം കലഹിച്ചും ഹിംസിച്ചും അക്രമപരമായ ഒരവസ്ഥയിൽക്കൂടിയത്രേ നൂററാണ്ടുകളെ പിന്തള്ളിയിട്ടുള്ളതു്. ഇങ്ങനെ അരക്ഷിതവും സമാധാന രഹിതവുമായ ലോകത്തിനു സമാധാനത്തിന്റെയും സമ്പ്രീതിയുടെയും പ്രോജ്വല സന്ദേശവുമായിട്ടാണു് തിരുവവതാരം ഉദയം ചെയ്തതു്. "സർവ്വ ജനത്തിനും ഉണ്ടാകുവാനുള്ളൊരു മഹാ സന്തോഷം ഞാൻ നിങ്ങളോടു സുവിശേഷിക്കുന്നു. കർത്താവായ ക്രിസ്തു എന്ന രക്ഷിതാവു് ഇന്നു ദാവീദിന്റെ പട്ടണത്തിൽ നിങ്ങൾക്കായി ജനിച്ചിരിക്കുന്നു....അത്യുന്നതങ്ങളിൽ ദൈവത്തിനു മഹത്വം, ഭൂമിയിൽ സമാധാനം മനുഷ്യർക്കു സമ്പ്രീതി" എന്നുള്ള സന്ദേശമാണു് ആട്ടിടയന്മാർക്കും തുടർന്നു ലോകത്തിനും തിരുവവതാരത്തിൽ നൽകപ്പെട്ടതു്.

ദൈവം ലോകരക്ഷാർത്ഥം അവതാരം ചെയ്തിട്ടു് 1948 വർഷങ്ങൾ കഴിഞ്ഞിരിക്കുന്നു. വർഷംതോറും ആ ദിവ്യ മുഹൂർത്തത്തിൽ കർണ്ണാനന്ദകരവും ആസ്വാദ്യകരവും ആയ ഈ മധുര സന്ദേശം നമ്മുടെ ചെവികളിൽ മുഴങ്ങുന്നുണ്ടു്. അപ്പോൾ ലോകം മുഴുവൻ ഒരു പരമാനന്ദ നിർവൃതിയിൽ വിലയിക്കുന്നു. പരസ്പര വിദ്വേഷങ്ങളും കലാപങ്ങളും ഒരു നിമിഷനേരത്തേക്കെങ്കിലും വിസ്മരിക്കപ്പെടുന്നു. എന്നാൽ ഈ സമാധാനംമനുഷ്യവർഗ്ഗംശാശ്വതമായി അനുഭവപ്പെടുത്തുന്നുണ്ടോ എന്നുള്ളതു് ഈ അവസരത്തിൽ പ്രത്യേകം ചിന്താർഹമാണു്.

ലോകത്തിനു് ഇന്നു് അനുഭവപ്പെടുന്ന സമാധാനരാഹിത്യത്തിന്റെയും കലാപത്തിന്റെയും അടിയിൽ തുറിച്ചുനോക്കിക്കൊണ്ടു നിൽക്കുന്ന ഒരു പ്രശ്നമുണ്ടു്, ദാരിദ്ര്യം. ജീവിതത്തെപ്പററിയുള്ള ചിന്താഭാരം മനുഷ്യനെ എന്തു് അധർമ്മപ്രവൃത്തിചെയ്യുന്നതിനും പ്രേരിപ്പിക്കുന്നു. ലോകത്തിൽ ഇന്നു രണ്ടുതരത്തിലുള്ള മനുഷ്യർ കാണപ്പെടുന്നു. ഒരു കൂട്ടർ–ഇവർ ന്യൂനപക്ഷമാണു്–വലിയ അദ്ധ്വാനമൊന്നും കൂടാതെ കാലയാപനം ചെയ്യത്തക്ക സമ്പന്നന്മാരും, മറേറക്കൂട്ടർ–ഇവർ ബഹുഭൂരിപക്ഷമാണു്–ദരിദ്രന്മാരുമാണു്. ആദ്യത്തെ കൂട്ടർ തങ്ങളുടെ മേധാവിത്വം അഷ്ടഗന്ധമിട്ടുറപ്പിക്കാൻ വട്ടംകൂട്ടുമ്പോൾ, അവരുടെ ജീവിതാവകാശത്തെപ്പോലും ചോദ്യംചെയ്യുന്നതിനു സന്നദ്ധരായി രണ്ടാമത്തെ കൂട്ടർ അരയും തലയും മുറുക്കിനിൽക്കുന്നു. അതിന്റെ ഫലമായി ലോകം ഏററം ആപൽക്കരമായ ഒരവസ്ഥയിലേക്കു പ്രയാണം ചെയ്തുകൊണ്ടിരിക്കയാണു്. സാമാന്യ ജനതയുടെ അവകാശബോധം ഇന്നു വഴിപിഴച്ചു് മാർക്സ്, ലെനിൻ മുതലായവരുടെ നിരീശ്വരപരമായ സിദ്ധാന്തങ്ങളിലേക്കു പായുന്ന കാഴ്ചയാണു നാം കാണുന്നതു്. ദൈവത്തെയും മതത്തെയും അവർ ചോദ്യംചെയ്യുന്നു. സ്ഥിതി സമത്വവാദത്തിന്റെ നഗ്നമായ അവസ്ഥയത്രേ കമ്മ്യൂണിസം. ഉദ്ദിഷ്ടസിദ്ധിക്കുവേണ്ടി ഏതു അധർമ്മവും നീചകൃത്യവും ചെയ്യുന്നതിനു് അവരുടെ നിയമസംഹിതയിൽ വ്യവസ്ഥയുണ്ടു്. ഈ ലോകജീവിതത്തിന്റെ ക്ഷേമൈശ്വര്യങ്ങൾ മാത്രമാണു്

അവരുടെ ലാക്കു്. അതിനപ്പുറമുള്ള ഒരു വ്യവസ്ഥിതിയും അവക്കു ചിന്താവിഷയമേ അല്ല അതിൽ അവക്കു വിശ്വാസവുമില്ല. രാഷ്ട്രങ്ങൾ ഇന്നു രണ്ടു ചേരിതിരിഞ്ഞു നിൽക്കയാണു്. സോവിയററു് റഷ്യ, കഴിഞ്ഞ മഹായുദ്ധത്തിൽ ഐക്യകക്ഷികൾക്കു സിദ്ധിച്ച വിജയത്തിൻെറ വെളിച്ചത്തിൽക്കൂടി ലോകം മുഴുവൻ കമ്മ്യൂണിസം വിതയ്ക്കാൻ ദത്തശ്രദ്ധമായി നിൽക്കുന്നു. അല്ല, വിതച്ചുകൊണ്ടിരിക്കുന്നു എല്ലാ രാജ്യങ്ങളിലും മാർക്സിൻെറ അനുയായികളുണ്ടു്. ഏഷ്യയിലെ ഏററം വൻരാഷ്ട്രമായ ചൈനായെ കമ്മ്യൂണിസ്റ്റു് സർപ്പം മിക്കവാറും വിഴുങ്ങിക്കഴിഞ്ഞിരിക്കയാണു്. യൂറോപ്പിൽബൾഗറിയാ, റുമേനിയാ, ഫിൻലൻഡു് എന്നീ രാജ്യങ്ങളും കമ്മ്യൂണിസ്റ്റുപിടിയിൽ പെട്ടുകഴിഞ്ഞിരിക്കുന്നു. ഒരു ഓർത്തഡോക്സ് ക്രൈസ്തവരാജ്യമായ ഗ്രീസ് വളരെ ഭയത്തോടും സംഭ്രമത്തോടും കൂടി നിൽക്കുന്നു. കമ്മ്യൂണിസ്റ്റു് രാജ്യങ്ങളുടെ—വിശേഷിച്ചു റഷ്യയുടെ വിഷം വമിക്കുന്ന ആദർശങ്ങൾക്കു് ഇന്നു് ഒരു നിരോധനം അമേരിക്ക, ബ്രിട്ടൻ എന്നീ പാശ്ചാത്യ ശക്തികളാണു്. ധനസമൃദ്ധമായ അമേരിക്ക മുതലാളിത്വ താൽപ്പര്യങ്ങളുടെ പരിരക്ഷണത്തിനുവേണ്ടി നിലകൊള്ളുന്നു എന്ന ഒരു വാദം തൽപ്പരകക്ഷികൾ പുറപ്പെടുവിക്കുന്നുണ്ടു് എന്ന വസ്തുത ഇവിടെ വിസ്മരിക്കുന്നില്ല.

ഇങ്ങനെ ലോകം ഒരു അഗ്നിപർവ്വതതുല്യം എരിഞ്ഞുകൊണ്ടിരിക്കുമ്പോൾ സമാധാനമെവിടെ? ശാന്തിയെവിടെ? അഭൂതപൂർവ്വമായ ഒരു അഗ്നിപരീക്ഷണത്തിൽക്കൂടിയാണു ലോകം കടന്നുപോകുന്നതെന്നത്രെ ചിന്തകന്മാരുടെ അഭിപ്രായം. ഈ അവസ്ഥയെ ക്രൈസ്തവസഭ എങ്ങനെ അഭിമുഖീകരിക്കുന്നു എന്നുള്ള വസ്തുത ഈ അവസരത്തിൽ പ്രത്യേകം പരിഗണനാർഹമാണു്.

ലോകവും അതിൻെറ വിഭവങ്ങളും ദൈവസൃഷ്ടവും മനുഷ്യവർഗ്ഗത്തിൻെറ പൊതു ഉപയോഗത്തിനായി നിയുക്തങ്ങളുമാണു്. ദൈവം പിതാവും മനുഷ്യർ തമ്മിൽ തമ്മിൽ സഹോദരങ്ങളുമാണെന്നാണു കർത്താവു പഠിപ്പിക്കുന്നതു്. സഹോദരങ്ങൾ എന്ന നിലയിൽ പിതാവിൻെറ സ്വത്തിനു മനുഷ്യമക്കൾ നിയമേന സമാവകാശികളാണു്. ദൈവവും മനുഷ്യനുമായുള്ള പിതൃപുത്രബന്ധവും മനുഷ്യർ തമ്മിലുള്ള സഹോദരബന്ധവും ദാർഢ്യപ്പെടുമ്പോൾ പരസ്പര മത്സരത്തിനോ, കലാപത്തിനോ അവകാശമില്ലാതാകുന്നു. പരസ്പരം സ്നേഹിച്ചും സഹകരിച്ചും സഹതപിച്ചും ക്രിസ്തീയ ജീവിതം നയിക്കേണ്ടതാണു്. ഒരു ശരീരത്തിലെ അവയവങ്ങൾ എന്നവണ്ണം നാം വർത്തിക്കണം. ശരീരത്തിൽ ഒരു അവയവത്തിനുണ്ടാകുന്ന മുറിവ്—വേദന—ശരീരം മുഴുവനും അനുഭവിക്കയും, ഇതര അവയവങ്ങൾ മുറിവേററവയെ—അശക്തമായവയെ—തലോടി ആശ്വസിപ്പിക്കയും ചെയ്യുന്നു. ഇതുതന്നെ ആയിരിക്കണം മനുഷ്യവർഗ്ഗത്തിൻെറ പ്രമാണവും "തമ്മിൽ തമ്മിൽ ഭാരങ്ങളെ ചുമപ്പീൻ" (ഗലാ. 6:2) എന്നാണു് അപ്പോസ്തോലൻ ആജ്ഞാപിക്കുന്നതു്. "ദരിദ്രന്മാരോടു സുവിശേഷം അറിയിപ്പാൻ കർത്താവു് എന്നെ അഭിഷേകം ചെയ്തിരിക്കയാൽ അവൻെറ ആത്മാവു് എൻെറ മേൽ ഉണ്ടു്". ദരിദ്രന്മാരെപ്പററി കർത്താവു വളരെ വിചാരപ്പെട്ടിരുന്നു. അന്ത്യ ന്യായവിധിയിങ്കലും ഈ ചെറിയവക്കു ചെയ്തതു തനിക്കു ചെയ്തതായും ചെറിയവക്കു ചെയ്യാതിരുന്നതു തനിക്കു ചെയ്യാതിരുന്നതായും കർത്താവു കല്പിക്കുന്നു. ലോകവും അതിൻെറ വിഭവങ്ങളും പൊതു ഉപയോഗത്തിനുള്ളതാണെങ്കിലും ബുദ്ധിമാന്മാരും അദ്ധ്വാനശീലന്മാരും അതിനെ കയ്യടക്കുന്നു. അങ്ങനെ അവർ ധനികപദവിയിൽ എത്തിച്ചേരുന്നു. ബുദ്ധിയിലും ശക്തിയിലും രൂപത്തിലും മനുഷ്യർ സമന്മാരായി കാണപ്പെടാത്തപ്രകാരംതന്നെ മനുഷ്യൻെറ ചുമതലകൾക്കും വ്യത്യാസങ്ങളുണ്ടു്. എന്നാൽ മനുഷ്യർ തമ്മിൽ തമ്മിൽ ഭാരം വഹിക്കേണ്ട

വരാണ്. ധനവാൻ ദരിദ്രനെ സംരക്ഷിക്കാൻ ചുമതലപ്പെട്ടവനാണ്. അവൻെറ ധനം ഒരു ട്രസ്റ്റ് എന്ന നിലയിൽ അവന്ന് ഏല്പിക്കപ്പെട്ടിരിക്കയാണ്. സ്വാൎത്ഥം മുൻനിൎത്തി പ്രവൎത്തിക്കുന്ന ഏതു ധനികനും ട്രസ്റ്റ് ലംഘനത്തിന്നു ദൈവതിരുമുമ്പിൽ ശിക്ഷാൎഹനാണ്. ഈ ബോധം കൂടാത്ത ധനികൻ ദൈവരാജ്യത്തിൽ പ്രവേശിക്കുന്നതിനെക്കാൾ ഒട്ടകം സൂചിക്കുഴയിൽകൂടി കടക്കുന്നതു് എളുപ്പമെന്നാണു കൎത്താവു വിവക്ഷിച്ചിരിക്കുന്നതു്. "ദൈവത്തെയും മാമോനെയും കൂടി നിങ്ങൾക്കു സ്നേഹിപ്പാൻ കഴികയില്ല" എന്നും, "അനീതിയുള്ള മാമോനെക്കൊണ്ടു സ്നേഹിതന്മാരെയുണ്ടാക്കിക്കൊൾക" എന്നും പറഞ്ഞിരിക്കുന്നതിൽനിന്നും ധനം ഒരു ക്രിസ്ത്യാനിയുടെ ആശ്രയമോ, അഭിമാനവിഷയമോ ആയിരിക്കരുതെന്നും പിന്നെയോ അതു സ്നേഹിതന്മാരെ സമ്പാദിക്കുന്നതിന്നുള്ള ഉപാധിയായിരിക്കണമെന്നുമത്രെ കൎത്താവു് ഉദ്ദേശിച്ചിരിക്കുന്നതു്. ദരിദ്രന്മാരെ പോഷിപ്പിക്കുക, ശക്തിഹീനരെ ബലപ്പെടുത്തുക, അനാഥരെ സംരക്ഷിക്കുക, രോഗികളെ ചികിത്സിക്കുക തുടങ്ങിയ കാരുണ്യപരമായ പ്രവൎത്തനങ്ങൾ സഭയുടെ കൎത്തവ്യവും ചുമതലയുമാണ്. വി. പൗലൂസ് കോരിന്ത്യൎക്കെഴുതുമ്പോൾ യറുശലേമിൽ സഹോദരന്മാരുടെ ദാരിദ്ര്യപരിഹാരത്തിന്നുവേണ്ടി കോരിന്ത്യരെ ആവേശപൂൎവ്വം ഉദ്ബോധിപ്പിക്കുന്നു. "സമത്വം ഉണ്ടാകുവാൻ തക്കവണ്ണം അവരുടെ സുഭിക്ഷം നിങ്ങളുടെ ദുൎഭിക്ഷത്തിന്നുതകേണ്ടുന്നതിന്ന് ഇക്കാലം നിങ്ങൾക്കുള്ള സുഭിക്ഷം അവരുടെ ദുൎഭിക്ഷത്തിന്നുതകട്ടെ" (2 കോരി. 8: 12) ധനവും പ്രതാപവും ചഞ്ചലപ്രകൃതിയോടുകൂടിയവയാകയാൽ അവയുടെ വിനിയോഗം ആലോചനാപൂൎവ്വവും വിവേകപൂൎവ്വവുമായിരിക്കണം. അയൽക്കാരനെ തന്നെപ്പോലെ തന്നെ സ്നേഹിക്കണം എന്നുള്ളതു ക്രൈസ്തവരുടെ പ്രമാണമാണ്. ഒരു ദരിദ്രനും ലോകത്തിൽ ഇല്ലാതിരിക്കത്തക്കവണ്ണം സുഭിക്ഷസുന്ദരമായ ഒരു വ്യവസ്ഥിതി സംജാതമാകുന്നതിന്നു ധനികന്മാൎക്കു മഹത്തായ ചുമതലയുണ്ടു്. കേവലം സ്വാൎത്ഥ മാത്രമാണു സമ്പന്നൻെറ ലക്ഷ്യമെങ്കിൽ അതു വലിയ ആപൽക്കരമായിരിക്കും. "അല്ലയോ ധനവാന്മാരെ! നിങ്ങളുടെമേൽ വരുന്ന ആപത്തുകളുടെ നിമിത്തം കരഞ്ഞു മുറയിട്ടുവിൻ" എന്നു വി. യാക്കോബ്ശ്ലീഹാ വിളിച്ചു പറയുന്നു. സ്വാൎത്ഥലാഭത്തിന്നുവേണ്ടി മാത്രം നിലകൊള്ളുന്ന ധനികനാണു കമ്മ്യൂണിസത്തിൻെറ ജനയിതാവു്. ജനക്ഷേമത്തെ ലാക്കാക്കി പൊതുജനസേവനം നിൎവ്വഹിക്കുവാൻ അവർ കടപ്പെട്ടവരത്രെ. സാധാരണ ജനങ്ങൾ തങ്ങളുടെ അവകാശബോധംകൊണ്ടു മത്തുപിടിച്ചിരിക്കുന്ന ഇക്കാലത്തു സംഗതികളുടെ ഗൗരവം ശരിക്കറിഞ്ഞു പ്രവൎത്തിക്കേണ്ട ചുമതലയിൽനിന്നു ധനികന്മാർ ഒഴിഞ്ഞിരുന്നുകൂടാ. "നിങ്ങളുടെ പൊന്നും വെള്ളിയും കറപിടിച്ചു; ആ കറ നിങ്ങളുടെ നേരെ സാക്ഷിയാകും. അതു തീ പോലെ നിങ്ങളുടെ ജഡത്തെ തിന്നുകളയും. നിങ്ങളുടെ നിലങ്ങളെ കൊയ്ത വേലക്കാരുടെ കൂലി നിങ്ങൾ പിടിച്ചുവല്ലോ. അതു നിങ്ങളുടെ അടുക്കൽനിന്നു നിലവിളിക്കുന്നു" (യാക്കോ. 5:4) എന്നുള്ള വി. യാക്കോബിൻെറ ഉദ്ബോധനം ഈ അവസരത്തിൽ പ്രത്യേകം സ്മരണീയമത്രെ.

ഇന്നു കമ്മ്യൂണിസ്റ്റു സിദ്ധാന്തികൾ സഭയെ ഒരു മുതലാളിത്വസംഘടനയായി സാമാന്യജനങ്ങളുടെയിടയിൽ ചിത്രീകരിക്കുന്നുണ്ടു്. സഭ ഒരിക്കലും മുതലാളിത്വത്തെ പിന്താങ്ങുന്നില്ല. നേരെമറിച്ചു സുഭിക്ഷസുന്ദരവും സമാധാനനിൎഭരവും സാഹോദൎയ്യപ്രബുദ്ധവുമായ ഒരു വ്യവസ്ഥിതിയെയത്രെ സഭയുടെ കൎത്തവ്യങ്ങളിൽ സേവനം സുപ്രധാനമാണ്. സേവനത്തിൻെറ മഹനീയ മാതൃക ക്രിസ്തുവിലത്രെ നാം കാണുന്നതു്. "മനുഷ്യൻെറ പുത്രൻ ശുശ്രൂഷിക്കപ്പെടുവാനല്ല, ശുശ്രൂഷിക്കുവാനും അനേകൎക്കുവേണ്ടി തൻെറ പ്രാണനെ വയ്ക്കുവാനുമായിട്ടത്രെ വന്നതു്." ഈ നിലയിൽ ക്രൈസ്തവസ

ഭാംഗങ്ങളുടെ ചുമതലയും സേവനമാണ്. കർഷകനും. കച്ചവടക്കാരനും, വ്യവസായിയും തൊഴിലാളിയും, ഉദ്യോഗസ്ഥനും തൻെറ തൻെറ പ്രവൃത്തികൾമൂലം സേവനത്തിൻെറ ഉൽകൃഷ്ടമാതൃക കാണിച്ചുകൊടുക്കേണ്ടിയിരിക്കുന്നു.

സഭയുടെ നിയമാവലിയിൽ ദരിദ്രസംരക്ഷണം ഒട്ടും അപ്രധാനമല്ലാത്ത സ്ഥാനം വഹിക്കുന്നുണ്ട്. * "ദരിദ്രന്മാർ അതിൽ ആശ്വസിക്കേണ്ടുന്നതിന് ഓരോ പള്ളിക്കും അതിലേക്കു വേർതിരിക്കപ്പെട്ട ഭവനം (അനാഥാലയം) ഉണ്ടായിരിക്കണം." വി. കാതോലിക്കാബാവാ തിരുമനസ്സുകൊണ്ട് 1121 ചിങ്ങം 1-ാംതീയതി പുറപ്പെടുവിച്ച 768-ാംനമ്പർ കല്പന ഇതു സംബന്ധിച്ചുള്ള സഭയുടെ നിലയെ വിശദീകരിക്കുന്നുണ്ട്. അതിൽ ഏതാനും ഭാഗം ചുവടെ ചേർക്കുന്നു. "നമ്മുടെ എല്ലാ ഇടവകകളിലും അഗതിമന്ദിരങ്ങൾ സ്ഥാപിച്ചു കാണാൻ നാം ആഗ്രഹിക്കുന്നു. പ്രായാധിക്യം മൂലവും രോഗം നിമിത്തവും ദാരിദ്ര്യംകൊണ്ടും വലയുന്ന അനാഥരും അശരണരുമായ പലരും ഓരോ ഇടവകയിലും ഉണ്ടായിരിക്കുമല്ലോ. അവർക്കു കഴിവുള്ള എല്ലാ സഹായങ്ങളും ചെയ്തു കൊടുക്കേണ്ടതാണ്. അവർക്കുവേണ്ടി ചെയ്യുന്നതെല്ലാം കർത്താവിനുവേണ്ടി ചെയ്യുന്നതാണല്ലോ. നിസ്സഹായരായ രോഗികളെ ശുശ്രൂഷിക്കുക, ദരിദ്രരുടെ കുട്ടികളെ പഠിപ്പിക്കുക, ദരിദ്രരേയും വിധവകളേയും പുലർത്തുക, വിവാഹത്തിനു പ്രായമായിട്ടും വിവാഹം കഴിപ്പിക്കുന്നതിനു പ്രാപ്തിയില്ലാത്തവരുടെ കുട്ടികളെ വിവാഹം ചെയ്യിച്ചുകൊടുക്കുക മുതലായവയ്ക്കു നാം ചുമതലപ്പെട്ടവരാണെന്നു കാനോനിൽ പ്രസ്താവിച്ചിട്ടുണ്ട്. "നിങ്ങളുടെ ഇടയിൽ ഒരു ദരിദ്രനും ഉണ്ടാകരുതെന്നും എല്ലാവരോടും പ്രത്യേകിച്ചു വിശ്വാസത്തിൻെറ ഭവനക്കാരോടും നന്മചെയ്യണ"മെന്നും വി.പൗലൂസ് ശ്ലീഹാ പറഞ്ഞിരിക്കുന്നു................അഗതികൾക്കു മേൽ പ്രസ്താവിച്ചപ്രകാരമുള്ള സഹായങ്ങൾ ചെയ്തു കൊടുക്കുന്നതിലേക്കത്രെ അഗതിമന്ദിരങ്ങൾ സ്ഥാപിക്കണമെന്നു നാം പറയുന്നതു്."

എല്ലാവർക്കും ജീവിക്കുവാനും അഭിവൃദ്ധി പ്രാപിക്കുവാനും ഉള്ള സാഹചര്യങ്ങൾ ക്രൈസ്തവമായ സാമൂഹ്യജീവിതത്തിൽ ഉണ്ട്. പ്രക്ഷോഭണങ്ങൾകൊണ്ടും ഭീകരപ്രവൃത്തികൾകൊണ്ടും, സംജാതമാക്കാമെന്നു ചിലർ വ്യാമോഹിക്കുന്ന സാമൂഹ്യവ്യവസ്ഥിതി സ്നേഹംകൊണ്ടും പരസ്പരസേവനംകൊണ്ടും ക്രിസ്തീയ ജീവിതചര്യകൊണ്ടും കൈവരുത്താവുന്നതാണ്. ലോകം സമാധാനത്തിനുവേണ്ടി വെമ്പൽകൊള്ളുന്ന ഈ അവസരത്തിൽ തിരുവവതാരസന്ദേശം ക്രിസ്തുവിൻെറ സമാധാനം—ഓരോരുത്തരും തങ്ങളുടെ ജീവിതത്തിൽ അനുഭവപ്പെടുത്തേണ്ടതാണ്. കാറൽമാർക്സിൻെറയോ, ലെനിൻെറയോ മററാരുടെയെങ്കിലുമോ ബുദ്ധിയിൽകൂടി കടന്നുപോയിട്ടുള്ള പദ്ധതികൾ ലോകത്തിനു സമാധാനം നൽകുവാൻ പോകുന്നില്ല. യേശുക്രിസ്തു ഒരു ആത്മിക സമാധാനം മാത്രമല്ല, തിരുവവതാരംകൊണ്ടു സാദ്ധ്യമാക്കിത്തീർക്കാൻ ഉദ്ദേശിക്കുന്നതു്. പിന്നെയോ ബദ്ധന്മാർക്കു വിടുതൽ, കുരുടന്മാർക്കു കാഴ്ച, പീഡിതർക്കു മോചനം ഇവയെയെല്ലാം ക്രിസ്ത്യൻ വ്യവസ്ഥിതി ഉൾക്കൊള്ളുന്നുണ്ട്. തലമുറകളും നൂററാണ്ടുകളും പ്രത്യാശാപൂർവ്വം പ്രതീക്ഷിച്ചിരുന്ന "സ്ത്രീയുടെ സന്തതി"യുടെ ജനനം ബേതലഹേമിൽ സംഭവിച്ചപ്പോൾ സർവസൃഷ്ടികളും ആനന്ദംകൊണ്ടു നിറഞ്ഞു. പിശാചിൻെറ അടിമനുകത്തിൽനിന്നുള്ള ശാശ്വതമോചനത്തേയും ഭൂമിക്കു സമാധാനത്തേയും മനുഷ്യർക്കു സാപ്രീതിയേയും ഈ സംഭവം വിളംബരം ചെയ്തു. അങ്ങനെ അന്ധകാരത്തിലും മരണനിഴലിലും ഇരുന്നിരുന്ന ലോകത്തിനു നവ്യമായ ഒരു സുവ്യവസ്ഥിതി ഉൽഘാടനംചെയ്യപ്പെട്ടു.

---

* ഹൂദായ കാനോൻ 1:3 ഉറഹായുടെ റാബൂലി.

# മാർ ദീവന്നാസ്യോസ് ആറാമൻ തിരുമനസ്സിലെ മർദ്ദീൻയാത്ര.

1099 M. E.

## ഒരു സഹയാത്രക്കാരന്റെ ഡയറിയിൽനിന്നും.

(ദിവ്യശ്രീ എവരത്തുകിഴക്കതിൽ ദാനിയേൽ കത്തനാർ, ഡി. ഡി. ചേപ്പാട്ട്)

(തുടർച്ച)

കന്നിമാസം 23-ാംതീയതി കന്യാസ്ത്രീ അമ്മയുടെ പടം അടങ്ങിയിട്ടുള്ള ഒരു മാലമുദ്ര തിരുമേനിയ്ക്കും, അച്ചന്മാർക്ക് അതുപോലെ ഓരോ ചെറുത്തും, ഉടുപ്പിൽ കുത്തുന്ന ബാഡ്ജുകളും കൊടുത്തു. ഉച്ചകഴിഞ്ഞു രണ്ടുമണിയോടുകൂടി അസീച്ചായിക്കു വണ്ടികയറി. പുതിയ മെത്രാൻ മാര ഏലിയാസ് യൂലിയോസ് കൂടെ പുറപ്പെട്ടു. മൂന്നുമണിക്കു പട്ടണത്തിനു പുറത്തായി. രാത്രി 8 മണിക്ക് വഴിക്കു വനത്തിൽ ഒരു ചെറിയ ഗ്രാമത്തിന്റെ അടുത്തു വണ്ടിനിറുത്തി ഭക്ഷണം കഴിച്ച്, (അപ്പവും വെള്ളവും) അവിടെ കിടന്നു. വെളുപ്പിനു 4 മണിക്കു വീണ്ടും യാത്ര പുറപ്പെട്ടു.

വഴിക്കു വനം. വെളുപ്പിനു മഴയും തണുപ്പും ഉണ്ടായിരുന്നു. തുർക്കിപട്ടാളക്കാർ മൂന്നുപേർ കാർ തടഞ്ഞു. പാസ്പോർട്ട് കാണിച്ചിട്ട് ഭാഷ അറിഞ്ഞുകൂടാഞ്ഞു. പിന്നെ അവരും യൂലിയോസുമെത്രാച്ചനും കൂടി അവരുടെ മേലാവിന്റെ അടുക്കൽ അവിടെനിന്ന് അരനാഴിക അകലെ പോയി. അവരെയുംകൊണ്ട് മേലാവിന്റെ അടുക്കൽ ചെന്നു പാസ്പോർട്ടു കാണിച്ചപ്പോൾ അവരെ വഴക്കു പറഞ്ഞു പോകാൻ അനുവാദംതന്നു. അവിടുന്നു പുറപ്പെട്ട് ഉച്ചയോടുകൂടി വനത്തിൽതന്നെ ഒരു ചെറിയ ഗ്രാമത്തിൽ വന്നു വണ്ടിനിറുത്തി കുറെ അപ്പവും വെള്ളവും കഴിച്ചു. മൂന്നു മണിയോടുകൂടി പുറപ്പെട്ടു. മർദീനിൽനിന്നും ഒരു തോക്കുകാരൻ അറബിയെക്കൂടി കൊണ്ടുപോന്നിട്ടുണ്ടായിരുന്നു. അസീച്ചായിൽനിന്നും ചെറിയ ഗ്രാമങ്ങളിൽ ബീറവുപോകുന്ന ഒരു പട്ടാളക്കാരനും വഴിക്കുവച്ചു വണ്ടിയിൽ കയറി. വനത്തിൽതന്നെ അവിടവിടെയായി അറബിക്കൂട്ടം താമസം ഉണ്ട്. ഒരു കൂട്ടത്തിൽ പത്തിരുന്നൂറു ആണുങ്ങളും അവരുടെ പെണ്ണുങ്ങളും കുട്ടികളും ആടുമാടു മുതലായവയും ഉണ്ട്. ഇവർ താമസിക്കുന്നിടത്തു കൃഷികളും ഉണ്ട്. സന്ധ്യയ്ക്ക് ഒരു അറബിക്കൂട്ടം കിടക്കുന്നിടത്തു വണ്ടിനിറുത്തി അപ്പവും വെള്ളവും കഴിച്ചു. ഇതിനിടയിൽ അറബികൾ കാറുനാക്കി രണ്ടു വെടിവച്ചു. ചില്ലു വണ്ടിയുടെ പുറത്തുകൂടി പാഞ്ഞുപോയി. ഈ അവസരത്തിൽ ഇടയ്ക്കുവച്ചു കയറിയ പട്ടാളക്കാരൻ താഴെ ഇറങ്ങി തൊപ്പി എടുത്തു കാണിച്ചു. അപ്പോൾ വെടി നിറുത്തി. അവിടംമുതൽ തോക്കുകാർ രണ്ടുപേരും നടക്കുകയായിരുന്നു. രാത്രിമുഴുവനും വണ്ടി ഓടിച്ചു, ഒരു പുല്ലും, മനുഷ്യനും ഇല്ലാത്ത വനത്തിൽകൂടിയാണ് ഈ യാത്ര.

ഇരുപത്തിയഞ്ചാംതീയതി വ്യാഴാഴ്ച കാലത്തെ അസീച്ചായിൽ എത്തി. മർദ്ദീനിൽനിന്നും വന്നു താമസിക്കുന്നതും മുമ്പെ മർദ്ദീനിലേക്കുള്ള യാത്രയിൽ താമസിച്ചതുമായ അബ്ദൽമിശിഹിന്റെ വീട്ടിൽ രാത്രികഴിച്ചു. ഭക്ഷണം അവരുടെ വകയായിരുന്നു. ഇവിടെ മുമ്പിലത്തെതിലും പട്ടാളങ്ങളും വീടുകളും കൂടിയിട്ടുണ്ട്. പട്ടാളങ്ങൾ ഇവിടെയുള്ള നദീതീരത്തു കൂടാരം അടിച്ചു താമസിക്കയാണ്. കതിരപ്പട്ടാളമാണ്. ആലപ്പോയിൽനിന്നും മറ്റും ഒട്ടകത്തിന്റെ പുറത്തു സാമാനങ്ങൾ ഇ

വിടെ വന്നിട്ട് ഇവിടെനിന്നു വലിയ കച്ചവടക്കാർ ആമൂദാ, മർദ്ദീൻ മുതലായ സ്ഥലങ്ങളിലേക്ക് അയയ്ക്കയും കൊണ്ടുപോകയുമാണ് ചെയ്യുന്നത്. അതും കഴതപ്പുറത്തും മററുമാണ്. വഴി വെട്ടിയിട്ടില്ലെങ്കിലും വനംഒരുവിധം നിരപ്പുള്ള മൈതാനമാകയാൽ ആലപ്പോ, മൂസൽ, ആമൂദാ, മർദീൻ മുതലായ സ്ഥലങ്ങളിൽനിന്ന് കാറ് വരാവുന്നതാണ്. ഇടയ്ക്ക് അറബിക്കള്ളന്മാർ അപായപ്പെടുത്തിയില്ലെങ്കിൽ അങ്ങും ഇങ്ങും എത്താം. അസീച്ചാ ആറിന്റെ അരികിലാണ് ഗവർമ്മെന്റുകെട്ടിടങ്ങൾ. പട്ടാളക്കാർ തോട്ടായിട്ടും ചൂണ്ടലിട്ടും മീൻപിടിക്ക പതിവാണ്. ഒഴുക്കിന്റെ ശക്തികൊണ്ടു ചക്രം കറങ്ങി വെള്ളം കോരി നിലങ്ങളിലേക്കു കൊണ്ടുപോകുന്ന ഒരുവക സൂത്രമുണ്ട്. അതെല്ലാം കാട്ടുകമ്പുകൊണ്ടു കെട്ടി ഉണ്ടാക്കിയിട്ടുള്ളതാണ്.

26-ാംതീയതി വെള്ളിയാഴ്ച വൈകിട്ട് ഭക്ഷണം അസിച്ചായിൽ പാത്രിയർക്കീസുബാവായുടെ പെങ്ങളുടെ മകളെകെട്ടിയ ആളിന്റെ വീട്ടിലായിരുന്നു. യൂലിയോസ് മെത്രാച്ചന്റെ മരിച്ചുപോയ ശെമ്മാശൻ കെട്ടിയതു് ഇയ്യാളുടെ പെങ്ങളെയായിരുന്നു. അസീച്ചായിൽ ഫ്രെഞ്ചുകാർ ഉറച്ചിട്ടില്ല. അറബികളുമായി യോജിച്ചെങ്കിലേ ഉറയ്ക്കു. മൂസലിനു പോകാൻ ശട്ടംകെട്ടിയ കാറുകാർ മൂസലിനു ആളിനെയും കൊണ്ടു പോകുന്ന വഴിക്കുവച്ച് അറബികൾ അടുത്തുകൂടി വണ്ടിയിൽ ഉണ്ടായിരുന്ന യാത്രക്കാരുടെ വസ്ത്രങ്ങളും സാമാനങ്ങളും പിടിച്ചുപറിച്ചു. അവർ നഗ്നന്മാരായി തിരികെ എത്തി. (അവർ കൊടുത്തില്ലെങ്കിൽ വെടിവച്ചു കൊന്നിട്ട് എല്ലാം എടുത്തുകൊണ്ടുപോകും) രണ്ടു കാറുണ്ടായിരുന്നു. മുമ്പിൽ പോയ കാറ് കള്ളന്മാർ വളയുന്നതുകണ്ടപ്പോൾ മററെ കാറ് തിരികെ പോന്നു. അതിനാൽ അവക്കു ഉപദ്രവം ഉണ്ടായില്ല.

യാത്രയ്ക്കു കാറുകിട്ടാഴികയാൽ അസീച്ചായിലെ താമസം ദീർഘിക്കുന്നു. മുപ്പത്തിഒന്നാം തീയതി ഇവിടെ അടുത്തു് ഒരു വീട്ടിൽ കല്യാണം ഉണ്ടായിരുന്നു. പൂതക്കുഴി അച്ചനാണ് കല്യാണം നടത്തിക്കൊടുത്തതു്. അച്ചനു നാലര മജീതി (1 മജീതി 1൯ രൂപാ) കൈസ്സൂരി കൊടുത്തു. അച്ചൻ വാങ്ങിച്ചില്ല. യൂലിയോസു മെത്രാച്ചനെ ഏൾപ്പിച്ചു. ഇവിടങ്ങളിലും മർദ്ദീനിലും ബുധൻ, വെള്ളി, ശനി ഈ ദിവസങ്ങൾ ഒഴിച്ച് എല്ലാ ദിവസവും കല്യാണം വീട്ടിൽ വച്ചു നടത്തും. താലികെട്ടില്ല. കൈ പിടുത്തം മാത്രമെയുള്ളു. തിരുമേനിയുടെ ഒരു നല്ല ചെത്തിപ്പട്ടു ചുവന്ന ലോഹയും പൊൻബട്ടൺസും യൂലിയോസ് മെത്രാച്ചനു കൊടുത്തു. തുലാം 3-ാംതീയതി 6 പവൻ കൂലി സമ്മതിച്ചു ഡയർസോളി ലക്കു പോകാൻ ഒരു കാറു കിട്ടി. തിരുമേനിമാർ ഉൾപ്പെടെ 4 പേർ ഡയർഡോളിലേക്കു തിരിച്ചു. പൂതക്കുഴി അച്ചനും വാറുവും മറെറാരു കാറിനു കാത്തു് അസിച്ചായിൽ താമസിച്ചു. ഡയർസോളിലേക്കുള്ള വഴി ഒരുവിധം നല്ലതാണ്. വനമാണ്. ഡയർസോളും അസീച്ചായും തമ്മിൽ സാധാരണ പോക്കുവരത്തുണ്ട് എങ്കിലും കള്ളന്മാരുടെ ഉപദ്രവ ഉടയ്ക്കുണ്ട്. വഴിക്കു കള്ളന്മാരുടെ ഗുഹകൾ കാണാം. ആൾപാർപ്പുള്ളിടത്തു മാത്രമെ വണ്ടി നിറുത്തിയുള്ളു. പട്ടാളം യാത്ര ചെയ്യുന്നുണ്ടായിരുന്നതിനാൽ കള്ളന്മാരുടെ ഉപദ്രവം ഉണ്ടായില്ല. നാലരമണിക്കു ഡയർസോളിൽ എത്തി ഗവർമ്മെന്റു സ്ഥലത്തു പാസ്പോർട്ടു കാണിച്ചു. സെൻട്രൽ ഹോട്ടലിൽ വന്നു താമസിച്ചു.

ഡയർസോൾ സെൻട്രൽ ഹോട്ടൽ പണി തീർന്നിട്ടില്ല. നാലുകെട്ടാണ്. രണ്ടുനിലയുമാണ്. മുകളിൽ രണ്ടുപേക്കുവീതം താമസിക്കാവുന്ന 50 മുറികൾ ഉണ്ടു്. വരാന്തയുമുണ്ട്. താഴെയും അതുപോലെ മുറികളും കുതിരയെ കെട്ടാനും കാറിടാനും ഉള്ള പ്രത്യേക സ്ഥലങ്ങളുമുണ്ടു്. മഹമ്മദീയരാണ് ഇവിടെയും അധികം. ഡയർസോളിലും കൊച്ചച്ചൻ പോയി ഒരു കല്യാണം നടത്തി. അസീച്ചാ

യിൽനിന്നും പൂതക്കുഴി അച്ചനും വാറുവും വരാത്തതുകൊണ്ടു ഡയർസോളിൽതാമസം ദീർഘിക്കയാണു്. മൂസലിലേക്കു പോകാൻ 36 പവൻ കൂലി സമ്മതിച്ചു കാറു ശട്ടംകെട്ടിയിരിക്കയാണു്.

ഡയർസോളിൽ മഹമ്മദീയർ ഒരു ശവം അവരുടെ പള്ളിയിലേക്കു കൊണ്ടുപോകുന്നതു കണ്ടു. കറുത്ത കൊടിയും പിടിച്ചു സ്ത്രീ പുരുഷന്മാരായി വളരെപ്പേർ ഉണ്ടായിരുന്നു. വഴിക്കാലാപോലെ ഏതോ ചൊല്ലിക്കൊണ്ടാണു പോയതു്. പൂതക്കുഴി അച്ചനും വാറുവും വന്നുചേർന്നു. 13-ാംതീയതി രാവിലെ മൂസലിലേക്കു പോകത്തക്കവണ്ണം രണ്ടു കാറും ഡയർസോളിലെ ഇഗ്ഗുമൂനാ മുഖാന്തിരം രണ്ടു് അറബികളെയും ശട്ടംകെട്ടി. 8 മണിയോടുകൂടി മൂസലിലേക്കു വണ്ടി കയറി. 11 മണിക്കു സോവാറിൽ എത്തി. അവിടെ യൂപ്രട്ടീസ് നദിയുടെ ഒരു കൈവഴി അതിലെ ഒഴുകുന്നുണ്ടു്. അവിടെ പാലമുണ്ടു്. ആ പാലത്തിൽകൂടി മറുകര കടന്നു. അവിടെ കരം കൊടുക്കണം. ഫ്രഞ്ചുഗവമ്മെൻറാണു്. സഹായത്തിനു വന്ന അറബിയും കൂടെയുണ്ടു്.

വഴിക്കുവച്ചു് കള്ളന്മാരുടെ കൂട്ടത്തിലെ ഒരു അറബിക്കള്ളൻ കുതിരപ്പുറത്തുകയറി ഒരു പരുന്തുപോലുള്ള പക്ഷിയുമായി തോക്കും പിടിച്ചു മുമ്പിൽ വന്നു പക്ഷിയെ കാണിച്ചു വണ്ടി വിട്ടപ്പോൾ അവൻ തോക്കു നീട്ടി. ഉടനെ വണ്ടി നിറുത്തി. കള്ളൻ കുതിരയെ വണ്ടിക്കാരനെക്കൊണ്ടു പിടിപ്പിച്ചു മാററി നിർത്തി. സഹായത്തിനായി കൊണ്ടുവന്നിരുന്ന അറബി സമാധാനം പറഞ്ഞിട്ടു 12 പവൻ കൊടുക്കണമെന്നു പറഞ്ഞു. കെട്ടുകൾ അഴിക്കാൻ തുടങ്ങി. കള്ളൻ കുറെ അപ്പവും, ഒരു ജോടി ചെരിപ്പും എടുത്തു. 12 പവനും വാങ്ങിച്ചു. വഴിക്കു വീണ്ടും അവൻെറ കൂട്ടർ ഉപദ്രവിക്കാതിരിപ്പാൻവേണ്ടി പവൻ വാങ്ങിച്ച വിവരവും അവൻെറ പേരും കുറിച്ചു് ഏൽപ്പിക്കയും പക്ഷിയുടെ രണ്ടുമൂന്നു തൂവൽ അടയാളമായി കൊടുക്കയും ചെയ്തു. വണ്ടി വിട്ടു കുറെ വന്നപ്പോൾ കള്ളന്മാരുടെ കൂട്ടർ കിടക്കുന്ന സ്ഥലമായി. അവിടെയും പക്ഷിയെ കാണിച്ചു വണ്ടി നിറുത്തിച്ചു. ആണും, പെണ്ണും, കുട്ടികളും, പട്ടികളും എല്ലാം അടുത്തു. ഓരോ സാമാനങ്ങൾക്കു പിടിതുടങ്ങി. ഉടനെ കൂടെ സഹായിയായി ഉണ്ടായിരുന്ന അറബി മുൻപു കിട്ടിയ എഴുത്തും പക്ഷിയുടെ തൂവലും കാണിച്ചു ഉടനെ പിള്ളാരെ വിലക്കി. അപ്പോഴേക്കും യൂലിയോസ് മെത്രാച്ചൻെറ ഒരു ജോടി ചെരിപ്പ് അവർ കൈക്കലാക്കി.

വീണ്ടും വണ്ടിവിട്ടു കുറേക്കൂടി വന്നപ്പോൾ കള്ളന്മാരുടെ മേലാവും കൂട്ടരും കിടക്കുന്ന സ്ഥലമായി. അവിടെയും പക്ഷിയെ കാണിച്ചു വണ്ടി നിറുത്തിച്ചു. വഴിക്കുനിന്നും അവർ താമസിക്കുന്ന കൂട്ടത്തിലേക്കു വണ്ടി കൊണ്ടുപോയി. കൂടെയുള്ള അറബിയും യൂലിയോസ് മെത്രാച്ചനും ഇറങ്ങി കള്ളന്മാരുടെ മേലാവിനെ കണ്ടു മുമ്പു നടന്ന സംഗതികൾ എല്ലാം പറഞ്ഞു. അതനുസരിച്ചു് അവിടുന്നു് ഒരാളിനെ കൂടി കാറിൽ കയററി പുറകോട്ടു വണ്ടിവിട്ടു മെത്രാച്ചൻെറ ചെരിപ്പും 12 പവനും തിരികെ വാങ്ങിച്ചു കൊടുത്തു. അപ്പോഴേക്കും കള്ളന്മാരുടെ പ്രധാനി ഭക്ഷണം ഒരുക്കിച്ചു. ഒരു ഗവമ്മെൻറുപോലെയാണു കള്ളന്മാരുടെ കൂട്ടുകെട്ടു്. ശിപായികളും, വാളും തോക്കും എല്ലാം ഇവക്കുണ്ടു്. ഇവരുടെ താമസം കൂടാരം കെട്ടിയാണു്. ഡയർസോളിൽനിന്നും വന്ന അറബി അവിടെ താമസിച്ചു. അവിടുന്നു വേറൊരു അറബിയെ അയച്ചു. വീണ്ടും ഒന്നുരണ്ടു ഫർലോങ്ങു ചെന്നപ്പോൾ ഒരുത്തൻ തോക്കു കാണിച്ചു. ഉടനെ വണ്ടി നിർത്തി. അവൻ അടുത്തുവന്നു വണ്ടിയിൽ ഉണ്ടായിരുന്ന അറബിയെ കണ്ടു സംസാരിച്ചു തിരികെ പോയി. രാത്രി 10 മണിക്കു സിഞ്ചാറിൻെറ താഴെ ഒരു ചെറിയ ഗ്രാമത്തിൽ വന്നു താമസിച്ചു.

(തുടരും)

# കുരിശിന്റെ കിരണങ്ങൾ

(ഡാക്ടർ സി. റ്റി. ഈപ്പൻ എം.ഏ.പി.എച്ച്ഡി.)

## വിശുദ്ധ മാതാവ്

ജനനപ്പെരുനാളിൽ വിശ്വാസികളുടെ ശ്രദ്ധ സവിശേഷമായി വിശുദ്ധ മാതാവിലാണു പതിയുന്നതു്. ലോകചരിത്രത്തിലുണ്ടായിട്ടുള്ള സംഭവങ്ങളിൽ ഏററവും അദ്വിതീയമായ ആ സംഭവത്തിൽ പങ്കെടുത്തിട്ടുള്ളവരിൽ ഒട്ടും അപ്രധാനമല്ലാത്ത ഒരു പങ്കാണു നസ്രെത്തിലെ കന്യക വഹിച്ചതു്. അവളുടെ അനുസരണംകൊണ്ടാണു ദൈവത്തിന്റെ മനുഷ്യാവതാരംതന്നെ സാധിതപ്രായമായതു്. എങ്കിലും ദൈവത്തിന്റെ മാതാവായ അവളെ അവഹേളിക്കുന്നതുപോലെ അധികം ആളുകളെ ലോകം ഇന്നു് അവഹേളിക്കുന്നുണ്ടെന്നു തോന്നുന്നില്ല. അവളെപ്പററിയുള്ള പാഷണ്ഡ ഉപദേശങ്ങൾപോലെ വ്യാപിച്ച പാഷണ്ഡ ഉപദേശങ്ങളും വേറെ ഉണ്ടെന്നും തോന്നുന്നില്ല. വേദപുസ്തകത്തെ സർവ്വപ്രധാനമായി കരുതുന്ന സഭാവിഭാഗക്കാരുടെ ഇടയിലാണിതു കൂടുതൽ നിലവിലിരിക്കുന്നതു് എന്നുള്ളതു വളരെ ആശ്ചര്യജനകവുമാണു്.

വിശുദ്ധ കന്യകയെപ്പററി നമുക്കുള്ള അറിവു പ്രധാനമായി വിശുദ്ധ വേദപുസ്തകത്തിൽനിന്നാണു്. വചനിപ്പിന്റെ അവസരത്തിൽ ദൈവതിരുമുമ്പാകെ ശുശ്രൂഷ ചെയ്യുന്ന ഗബ്രിയേൽ മാലാഖാ അവളോടു പറയുന്നതു് "വിശുദ്ധാത്മാവു നിന്റെ മേൽ നിഴലിക്കും നിന്നിൽനിന്നു ജനിക്കുന്നവൻ ദൈവത്തിന്റെ പുത്രനെന്നു വിളിക്കപ്പെടും" എന്നാത്രെ. നമ്മുടെ കർത്താവുതന്നെ സ്ത്രീകളിൽ ജനിച്ചവരിൽ ഏററവും വലിയവൻ എന്നു വിളിച്ച യോഹന്നാൻ ബപ്തിസ്തിന്റെ മാതാവായ ഏലിശബെത്തു് വിശുദ്ധ മാതാവിനെ കണ്ടപ്പോൾ അഭിസംബോധന ചെയ്യുന്നതു്, "നീ സ്ത്രീകളിൽ വാഴ്ത്തപ്പെട്ടവൾ നിന്റെ വയററിലെ ഫലവും അനുഗ്രഹിക്കപ്പെട്ടതു്" എന്ന "നന്മനിറഞ്ഞമറിയ"ത്തിലെ വാക്കുകൾതന്നെ ആകുന്നു. ഈ സ്തുതിവചനങ്ങൾ കേട്ടപ്പോൾ ഏലിശബെത്തിന്റെ ഗർഭത്തിലുണ്ടായിരുന്ന ശിശു ആനന്ദംകൊണ്ടു തുള്ളി എന്നാണു വേദപുസ്തകത്തിൽ പറയപ്പെടുന്നതു്. മറിയാം വിശുദ്ധാത്മാവുകൊണ്ടു നിറഞ്ഞവളായി പറഞ്ഞതു്, "ഇതുമുതൽ സകല തലമുറകളും എനിക്കു ഭാഗ്യം തരും" കേട്ടതു സകലതും ഹൃദയത്തിൽ സംഗ്രഹിച്ചവളായ മറിയാം ഇതൊരു മുഖസ്തുതിയായിട്ടല്ല പരിഗണിച്ചതു്.

കർത്താവിന്റെ ജനനത്തിൽ ഒരു പ്രധാന പങ്കു വഹിച്ച മറിയാമിനു ക്രിസ്തുവിന്റെ ഐഹികവാസത്തിന്റെ എല്ലാ ഘട്ടങ്ങളിൽതന്നെയും പ്രധാന പങ്കുണ്ടായിരുന്നു. കർത്താവിന്റെ പരസ്യശുശ്രൂഷയുടെ ആരംഭഘട്ടത്തിൽ ഒന്നാമത്തെ അത്ഭുതമായ കാനായിലെ കല്യാണത്തിനു വെള്ളം വീഞ്ഞാക്കുന്നതു വി. മാതാവിന്റെ അപേക്ഷപ്രകാരമത്രെ. തന്റെ കുരിശുമരണസമയത്തു് അവസാനത്തെ സംഗതിയായിട്ടു താൻ ചെയ്യുന്നതു തന്റെ മാതാവിനെ താൻ ഏററവും സ്നേഹിച്ച ശിഷ്യനെ പറഞ്ഞു് ഏല്പിക്കയായിരുന്നു. പരമരക്ഷകൻ ഇത്ര കാര്യമായി വിചാരിച്ച ഒരാളിനെ എങ്ങനെ ഒരു സത്യക്രിസ്ത്യാനിക്കു ത്യാജ്യകോടിയിൽ തള്ളുന്നതിനോ, നിന്ദാസൂചകമായി കരുതുന്നതിനോ സാധിക്കുമെന്നുള്ളതു ചിന്തിക്കാൻ പാടില്ലാത്ത സംഗതിയാണു്. വി. കന്യകയെ സംബന്ധിച്ചിടത്തോളം ഹൃദയകാഠിന്യത്തിൽനിന്നും രക്ഷപ്രാപിക്കേണ്ട അനേക ക്രിസ്ത്യാനികൾ ഇന്നു നമ്മുടെ ഇടയിലുണ്ടു്.

ആദിമസഭ വിശുദ്ധ മാതാവിന്റെ സ്ഥാനത്തെ ശ്രേഷ്ഠവും പരിപാവനവുമായിട്ടാണു കരുതിപ്പോന്നതു്. പൂർവ്വീക തക്സാകൾ ആ

വളുടെ സ്തുതിയെ ഘോഷിക്കുന്നു. ആദിമസഭയിൽ അവളുടെ മദ്ധ്യസ്ഥതയെ യാചിക്കാത്ത പ്രാത്ഥനകൾ അപൂർവ്വമാണു്. "കത്തുന്ന മുൾപ്പടർപ്പ്" "മന്നാ വെക്കപ്പെട്ടിരിക്കുന്ന പെട്ടി" "നിയമത്തിൻ പെട്ടകം" "സ്വർഗ്ഗത്തിലേക്കു കരേറുന്ന ഗോവണി" "പിതാവിൻെറ നിക്ഷേപങ്ങളെ വഹിക്കുന്ന കപ്പൽ" "ദൈവത്തിൻെറ പനിമഞ്ഞു പൊഴിയുന്ന രോമക്കെട്ട്" "സ്വർഗ്ഗീയ പരുന്തിനെ വളത്തിയ പ്രാവു്"—എന്നിങ്ങനെയുള്ള അത്ഥസംപൂർണ്ണവും ആത്മീയ നിറവിനെ ദ്യോതിപ്പിക്കുന്നതുമായ വാക്കുകളാലാണു് അവൾ അറിയപ്പെട്ടിരിക്കുന്നതു്.

സത്യദൈവത്തെ ഉദരത്തിൽ വഹിച്ച അവളുടെ വിശുദ്ധി എത്രവലുതാണ്. സീനായിപർവ്വതത്തിൽ ദൈവം മോശയ്ക്കു പ്രത്യക്ഷപ്പെട്ടപ്പോൾ അവൻെറ മഹത്വത്തെ കാണാനുള്ള ശക്തി മോശയ്ക്കില്ലായിരുന്നു. സ്രാപ്പേന്മാർ തന്നെ കാണുമ്പോൾ അവരുടെ ചിറകുകൾകൊണ്ടവരുടെ മുഖങ്ങളെ മൂടുന്നു. ഖെരുബുകളിൽ വസിക്കുന്നവനെയാണു കന്യക അവളുടെ ഉദരത്തിൽ വഹിച്ചതു്. കന്യകയിൽ അവൻ എടുത്ത ശരീരം മാലാഖമാരുടേതല്ല എന്നാൽ അവളിൽനിന്നു് അബ്രഹാമിൻെറ തത്രെ. അവളുടെ വിശുദ്ധി എത്ര വലുതു്? ആക്കു ഗ്രഹിക്കാൻ കഴിയും? അങ്ങനെയുള്ള ഒരു മനുഷ്യരൂപിയെയാണു കീടങ്ങളായ നമ്മൾ അനുദിനം ആക്ഷേപസൂചകമായി പറയുകയും കരുതുകയും ചെയ്യുന്നതു്.

കന്യകയിൽനിന്നു കത്താവെടുത്ത ശരീരം കബറിൽ കളഞ്ഞില്ല. തന്നോടുകൂടെ സ്വർഗ്ഗത്തിലേക്കു കൊണ്ടുപോകയും ആ ശരീരത്തിൽ പിതാവിൻെറ വലത്തുഭാഗത്തു നമുക്കുവേണ്ടി മദ്ധ്യസ്ഥത ചെയ്യുകയും ചെയ്യുന്നു. ക്രിസ്തുവിൻെറ മനുഷ്യാവതാരം സ്വർഗ്ഗാരോഹണത്തോടുകൂടെ അവസാനിച്ചില്ല. ഇന്നും തുടൻകൊണ്ടിരിക്കുന്നു. ഇതു യഥാത്ഥമെങ്കിൽ അവളുടെ മദ്ധ്യസ്ഥതയെ സഭ യാചിക്കുന്നെങ്കിൽ എന്തു തെററാണുള്ളതു്. ആ മദ്ധ്യസ്ഥതയെ അവഗണിക്കുന്നതു് എത്ര ഭീമമായ കൃത്യവിലോപവുമാണു്. സഭയെ അവഹേളിക്കുന്ന സ്വതന്ത്രചിന്തകന്മാരുടെ കണ്ണുകൾ തുറക്കുന്നതിനു കാലദൈർഘ്യം ഒട്ടും വരുത്തിക്കൂടാ.

അതുകൊണ്ടാണു സഭ എല്ലാ പ്രാത്ഥനകളിലും നന്മനിറഞ്ഞമറിയം ചൊല്ലുന്നതു്. അതിൽ ആരും കെട്ടിയുണ്ടാക്കിയതൊന്നുമില്ല. എല്ലാം സുവിശേഷത്തിലെ വാചകങ്ങളാണു് ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കണമേ, എന്നു മാത്രം ചേത്തിട്ടുണ്ടു്. അതിൽ തെററുണ്ടെന്നു് ഇന്നത്തെ ലോകം കാര്യമായി വിചാരിക്കുമെന്നു തോന്നുന്നില്ല.

വിശുദ്ധ മാതാവിലുള്ള അഭയ പ്രാത്ഥന വിശ്വാസികൾക്കെത്ര ആശ്വാസപ്രദമാണു്. ദൈവത്തിൻെറ മാതാവു നമ്മുടെയും മാതാവാണു്. അവളുടെ സഹായം നഷ്ടപ്പെടുത്തുന്നതു് വലിയ നഷ്ടംതന്നെയാണു്. അവളെ ആക്ഷേപിക്കുന്നതു് ക്രിസ്തുവിനെ ആക്ഷേപിക്കുകയാണു്. അവളെ അവഗണിക്കുന്നതു്, അവളുടെ ശരീരത്തിൽ ഇന്നും സ്ഥിതിചെയ്യുന്ന ക്രിസ്തുവിനെ അവഗണിക്കയാണു്. ഒരു വിശുദ്ധൻ പറഞ്ഞിരിക്കുന്നതു് ക്രിസ്തുവിൽക്കൂടെയാണു ദൈവം ലോകത്തിൽ വന്നതെന്നുവരുകിൽ കന്യകമറിയാമ്മിൽക്കൂടെയാണു് മനുഷ്യൻ സ്വർഗ്ഗത്തിൽ കരേറുന്നതു് എന്നത്രെ.

## വിശുദ്ധ നാട്ടിലെ അസ്വാസ്ഥത.

ഈ ജനനപ്പെരുന്നാളിൽ എല്ലാ വിശ്വാസികളുടേയും ശ്രദ്ധ കത്താവു ജനിച്ച നാടായ പലസ്തീൻനാട്ടിൽ പതിയേണ്ടതാണു്. നമ്മുടെ കത്താവിൻെറ ലോകവ്യാപാരത്താൽ അനുഗ്രഹീതമാക്കിയിട്ടുള്ള വി: നാടിൻെറ ശോച്യാവസ്ഥ ഏതൊരു ക്രിസ്ത്യാനിയേയും ദുഃഖപരവശനാക്കുന്നതാണു്. അവിടെ ഇന്നു വ്യാപരിക്കുന്ന സംഗതികളുടെ പൂണ്ണരൂപം സാധാരണ നാം കാണുന്ന പത്രറിപ്പോർട്ടുകൾകൊണ്ടു

മാത്രം നമുക്കു മനസ്സിലാക്കാൻ കഴിയുന്നതല്ല. ഐക്യരാഷ്ട്രസമിതി സന്ധി ആലോചനകൾക്കായി നിയോഗിച്ച കമ്മീഷനിലെ പ്രസിഡണ്ടായ, പുണ്യാത്മാവായ ബർനാഡത്ത് പ്രഭുവിനെ നിഷ്ഠൂരമായി വധിച്ചതു് എത്രയോ ശോചനീയമായ സംഭവമാണു്. മഹാത്മാഗാന്ധിയുടെ വധംപോലെയുള്ള ഒരു ഭയങ്കരകൃത്യമായിട്ടാണതിനെ ഇന്നു ലോകം കരുതുന്നതു്. ഇതുപോലെയുള്ള എത്ര മഹാത്മാക്കളെയാണു് അറബികളും യഹൂദന്മാരും തമ്മിലുള്ള മത്തുപിടിച്ച വർഗ്ഗവൈരത്തിന്റെ തള്ളലിൽ യമപുരിയിലേക്കു യാത്രയാക്കിയതു്. ക്രൈസ്തവമഹാശക്തികൾ തമ്മിലുള്ള സൗന്ദര്യത്തിരക്കിന്റെയും വടംവലിയുടെയും ഫലമായിട്ടുകൂടെയാണു് ഈ അത്യാഹിതങ്ങൾ സംഭവിക്കുന്നതെന്നുള്ളതാണു തീരെ ദുർവഹമായിട്ടുള്ളതു്. ദീർഘകാലത്തെ കാലിഫ് ഭരണംകൊണ്ടു നഷ്ടപ്പെട്ട വിശുദ്ധ നാട്ടിലെ സമാധാനം എത്ര വേഗമാണു ലോകത്തിന്റെ പ്രശംസയ്ക്കു പാത്രമാകത്തക്ക വിധത്തിൽ ബ്രിട്ടൻ പുനസ്ഥാപിച്ചതു്. ആകർഷണീയമായ ആ സമാധാനം ശിഥിലീഭവിക്കാൻ ഇടയാക്കിയതു ലോകം വേഗത്തിൽ മറക്കുന്നതല്ല. ഐക്യനാടുകളിലെ യഹൂദന്മാരെ പ്രീതിപ്പെടുത്തി വോട്ടു സമ്പാദിക്കാനുള്ള ട്രൂമാന്റെ ഉഴറകൊണ്ടല്ലായിരുന്നുവെങ്കിൽ ബ്രിട്ടന്റെ പലസ്റ്റീൻ ഭരണം ഇത്രവേഗം അവസാനിക്കേണ്ടിവരികയില്ലായിരുന്നു. അമേരിക്ക കാണിച്ച തെറ്റു് ഇതിനകം അവർ മനസ്സിലാക്കിയിട്ടുണ്ടെന്നു തോന്നുന്നു. എന്നു വരികിലും ഈ സമാധാനത്തിനു വന്ന വൈകല്യം, ലോകത്തിലെ അനേക കോടി ക്രിസ്തുഭക്തന്മാർക്കു നേരിട്ട സമാധാനഭഞ്ജനമായി കരുതേണ്ടതാണു്. ഈ നഷ്ടപ്പെട്ട സമാധാനവും ഒരു ഭരണക്രമവും എന്നു്, ഏതു വിധത്തിൽ പലസ്തീനിൽ പുനസ്ഥാപിക്കാൻ പോകുന്നുവെന്നു ലോകം ഉൽക്കണ്ഠാഭരിതമായി നോക്കിപ്പാർക്കുന്നു.

യരുശലേമിൽനിന്നും രക്ഷപെട്ട ഒരു അഭയാർത്ഥി ഈയിടെ അയച്ച ഒരെഴുത്തിൽ പലസ്റ്റീനിലെ ആധുനികസ്ഥിതി നല്ലതുപോലെ വിവരിച്ചിട്ടുണ്ടു്. കമ്മ്യൂണിസ്റ്റുകാർ പലസ്റ്റീനിലെ നില വൈഷമ്യകരമാക്കുന്നതിനു ചെയ്യുന്ന ശ്രമം സ്പഷ്ടമാണു്. അദ്ദേഹം യോഹന്നാൻസ്നാപകന്റെ ജനനസ്ഥലമായ അയിൻകറീമിലെ സന്യാസാശ്രമത്തിലാണു താമസിച്ചുകൊണ്ടിരുന്നതു്. യഹൂദന്മാർ ആ സ്ഥലം പിടിച്ചടക്കിയപ്പോൾ അവിടെനിന്നും യറിഹോ വഴി ഓടി രക്ഷപെട്ടു് ഇപ്പോൾ ട്രാൻസ്ജോർദ്ദാനിലാണു താമസിക്കുന്നതു്. വിശുദ്ധ കബർ മുഴുവനും ബോമ്പുപ്രയോഗംകൊണ്ടു താറുമാറായി. അതോടനുബന്ധിച്ചുള്ള ഗ്രീക്കു്, ലത്തീൻ ദേവാലയങ്ങളും അതുപോലെതന്നെ. ആംഗ്ലേയരുടെ വകയായ സെന്റ് ജോർജ്ജ് ദേവാലയവും പരിപൂർണ്ണമായി ജീർണ്ണീഭവിച്ചിരിക്കയാണു്. ഇന്നത്തെ യരുശലേം നെഹമിയാ ദീർഘദർശി കണ്ടതുപോലെ മതിലുകൾ ഇടിക്കപ്പെട്ടും വാതിലുകൾ പൊളിഞ്ഞും കിടക്കുകയാണു്. നാം നിന്ദാപാത്രമാകാതെയിരിക്കേണ്ടതിനു യരുശലേമിന്റെ മതിലുകളെ പണിയണം. ഈ ജനനപ്പെരുനാളിൽ, വിശ്വാസികളായ എല്ലാവരും യരുശലേമിന്റെ സമാധാനത്തിനുവേണ്ടി പ്രാർത്ഥിക്കണം.

## ആംസ്റ്റർഡാമിന്റെ നേട്ടങ്ങൾ

150 സഭകളിലെ 1500 പ്രതിനിധികളാണു് ആംസ്റ്റർഡാമിൽ കൂടിയിരുന്നതു്. മലങ്കര സുറിയാനി സഭയിൽനിന്നും പ്രതിനിധികൾ പോയിരുന്നു. ഒരു പ്രൊട്ടസ്റ്റന്റുസമ്മേളനത്തിൽ കൂടുന്നതിനു് ഒരു പൗരസ്ത്യസഭ എന്തിനാണു് ഇത്ര വലിയ ധനവ്യയം ചെയ്യുന്നതു് എന്നു് ഒരു റോമൻകത്തോലിക്കപത്രം ചോദിക്ക ഉണ്ടായിട്ടുണ്ടു്. അതേ പത്രംതന്നെ ആംസ്റ്റർഡാമിൽ ഒരു പുതിയ ഐക്യസഭ രൂപവൽക്കരിക്കാൻ പോകുന്നുവെന്നും ആ സഭയുടെ ജ്ഞാനസ്നാനത്തിൽ പങ്കുകൊണ്ടശേഷമേ സുറിയാനി സഭാപ്രതിനിധികൾ മടങ്ങിയെത്തുകയു

ള്ളുവെന്നും ഹാസ്യരൂപത്തിൽ പറകയുണ്ടായിട്ടുണ്ട്. ആംസ്റ്റർഡാംസമ്മേളനം ഐക്യസഭ ഉണ്ടാക്കാൻ കൂടിയതല്ല. സഭകൾ തമ്മിൽ എന്തെല്ലാം വ്യത്യാസങ്ങൾ ഉണ്ട് എന്നും അവ തമ്മിൽ എത്ര കണ്ട് ഐകരൂപ്യമുണ്ട് എങ്ങനെയെല്ലാം സഹകരിക്കാം എന്നും അറിയാൻ ഒരുമിച്ചുകൂടിയതാണ്. ആംസ്റ്റർഡാം സമ്മേളനത്തിലെ പ്രാരംഭയോഗത്തിൽ ഒരാൾ പറഞ്ഞതു് ഈ സഭകൾ തമ്മിൽ സംസാരിക്കുന്ന രീതിയിൽ നിലകൊള്ളുന്നു എന്നുള്ളതു തന്നെ വലിയ നേട്ടമായി കരുതാമെന്നാണ്. ഒന്നിച്ചുകൂടാൻ സാധിച്ചതുതന്നെ ഐക്യത്തിന്റെ ലക്ഷണമായി താൻ കരുതുന്നുവെന്ന് ആർച്ച്ബിഷപ്പ് ടെമ്പിളും പറഞ്ഞിട്ടുണ്ട്. പ്രൊട്ടസ്റ്റൻറുസഭകളും പൌരസ്ത്യസഭകളും ഒന്നിച്ചുകൂടിയാൽ റോമ്മാസഭയുടെ ശക്തിക്കു ഹാനി ഭവിക്കുമോഎന്ന് ആശങ്കയുള്ളതായി ഈ പത്രപ്രസ്താവനകളിൽനിന്നും തോന്നിപ്പോകുന്നുണ്ട്.

ആംസ്റ്റർഡാം അത്ഭുതപൂർവ്വമായ ഒരു സമ്മേളനമായിരുന്നു. പതിനാറാംനൂററാണ്ടിലെ മതപരിവർത്തനത്തിന്റെശേഷം ആകമാനസഭയിൽ ഇത്ര വലിയ ഒരു കൂട്ടം കൂടപ്പെട്ടിട്ടില്ലാ എന്നാണു പറയപ്പെടുന്നതു്. പൌരസ്ത്യസഭകൾ തമ്മിൽ ഒന്നിച്ചുകൂടുന്നതിനുള്ള ഒരു വലിയ അവസരമാണ് ആംസ്റ്റർഡാം പ്രദാനം ചെയ്തതു്. പൌരസ്ത്യ അപ്പോസ്തോലികസഭകളായ ഈജിപ്തായസഭ, അർമ്മീനിയൻസഭ, മലങ്കരസഭ മുതലായി വിശുദ്ധ സംസർഗ്ഗത്തിലിരിക്കുന്ന സഭകൾ തമ്മിൽ പരസ്പരം അറിയുന്നതിനുള്ള ഒരു വലിയ അവസരം ആംസ്റ്റർഡാം നൽകിയിട്ടുണ്ട്. സാർവ്വത്രികസമ്മേളനങ്ങളിൽ ഈ മൂന്നു സഭകളും ഒന്നിച്ചു നിന്നു പൊതുതാല്പര്യത്തിനായി പ്രവർത്തിക്കണമെന്ന് ഈ മൂന്നു സഭകളിലെയും അംഗങ്ങൾ ചേർന്ന് ഒരു നിശ്ചയം പാസ്സാക്കിയതും ശ്രദ്ധേയമാണ്.

ക്രൈസ്തവസഭയിലെ ഭിന്നിപ്പ് പാപമാണെന്ന് ഏകശബ്ദമായി അവർ പ്രഖ്യാപനം ചെയ്തിരിക്കുന്നു. പ്രൊട്ടസ്റ്റൻറുസഭകൾ തന്നെ ഒന്നാകുന്നതിനുള്ള തീവ്രശ്രമങ്ങൾ നടന്നുവരുന്നു. അഖിലലോകസഭാകൗൺസിലിന്റെ ആഭിമുഖ്യത്തിൽ നിയോഗിച്ചിട്ടുള്ള പഠനക്കമ്മീഷൻ വ്യത്യാസങ്ങളെ കുറയ്ക്കുന്നതിനുള്ള മാർഗ്ഗങ്ങൾ ഉടനെ നിർദ്ദേശിക്കുമെന്നു വിശ്വസിക്കാം.

അഖിലലോകസഭാകൗൺസിൽ 90 മെമ്പറന്മാരോടുകൂടെ സ്ഥാപിച്ചതുതന്നെ വലിയ നേട്ടമാണ്. തെററിദ്ധാരണയിലും പരസ്പരമുള്ള വൈരങ്ങളിലും ഏർപ്പെട്ടിരുന്ന സഭകൾ തമ്മിൽ ഏകയോഗക്ഷേമമായി പോകുന്നതിന് ഇതു സഹായിക്കുന്നതാണ്.

അഖിലലോകസഭാകൗൺസിലിൽ പ്രൊട്ടസ്റ്റൻറുസഭക്കാരാണു മുന്നിട്ടു നിൽക്കുന്നതെന്നു വരികിലും കിഴക്കൻസഭക്കാരെപ്പററി ഇവർക്കുള്ള ഭയങ്കരമായ തെററിദ്ധാരണകൾ മാറുന്നതിനിതു് ഉപകരിക്കുന്നുണ്ട്. സാർവ്വത്രികപ്രസ്ഥാനത്തിന്റെ ഒരനിഷേധ്യനേതാവായ ഡാക്ടർ ജോൺ ആർ. മോട്ട് പറഞ്ഞതു്, ഞാൻ ഈ പ്രസ്ഥാനത്തിൽ ഏർപ്പെട്ടശേഷം എന്റെമേൽ കൂടുതൽ സ്വാധീനശക്തി ചെലുത്തപ്പെട്ടിട്ടുള്ളതും ഞാനധികം പഠിച്ചിട്ടുള്ളതും കിഴക്കൻസഭകളിൽനിന്നുമാണ് എന്നത്രെ. ഇതിനേക്കാൾ എന്തൊരു വലിയ നേട്ടമാണ് ഇതുപോലെയുള്ള ഒരു സമ്മേളനംകൊണ്ടു സാധിക്കേണ്ടതെന്നു സംശയമുള്ളവർ ചിന്തിക്കേണ്ടതാണ്.

## പാശ്ചാത്യസഭകളുടെ കിഴക്കൻ സഭകളിലെ മിഷ്യനറി പ്രവർത്തനം

ആംസ്റ്റർഡാംസമ്മേളനാവസരത്തിൽ ഒരു പൌരസ്ത്യസഭാംഗം പടിഞ്ഞാറൻ സഭകളുടെ കിഴക്കൻസഭകളിലെ കയ്യേററത്തെ തടയുന്ന ഒരു പ്രമേയം അവതരിപ്പിക്കുകയുണ്ടായി. ആ പ്രമേയം അതേപടി സ്വീകരിച്ചില്ലെന്നു

വരികിലും സഭകൾ തമ്മിലുള്ള ഐക്യത്തിനു ഭംഗം വരത്തക്ക രീതിയിലുള്ള പ്രവർത്തനങ്ങൾ അനാശാസ്യമാണെന്നു പാസ്സാക്കപ്പെട്ടു. ഇതു പൗരസ്ത്യസഭകൾക്കു പൊതുവെ സ്വീകാര്യമായിരുന്നില്ല എന്നുവരികിലും സഭകൾ തമ്മിലുള്ള ഐക്യത്തെ പരിപാലിക്കുന്നതിനുതകുന്ന ഒരു നിശ്ചയമാണിതെന്നുള്ളതിനു സംശയമില്ല. പാശ്ചാത്യലോകത്തിൽ പൊതുവെ പൗരസ്ത്യസഭകളോടുള്ള അനുഭാവം വർദ്ധിച്ചുവരുന്നതു സന്തോഷകരമാണു്.

പാശ്ചാത്യസഭകൾ എല്ലാംതന്നെ കഴിഞ്ഞ കാലങ്ങളിൽ അഭിവൃദ്ധിപ്പെട്ടുകയായിരുന്നുവെന്നു വരികിലും, ക്രിസ്ത്വാബ്ദം 750-നു ശേഷം പൗരസ്ത്യസഭകൾക്കു് അധ:പതനമാണുണ്ടായിട്ടുള്ളതു്. കഴിഞ്ഞ 1300 വർഷങ്ങളായി അവർ പീഡനത്തിനു വിധേയരായിക്കഴിഞ്ഞുവരികയാണു്. ഇതധികവും പ്രബലന്മാരായ മഹമ്മദീയരിൽനിന്നുമാണു്. യാതനകളുടെ കാഠിന്യത്തെ വകവെക്കാതെ അവർ നിലനിന്നുപോന്നതു് അഭിമാനകരമാണു്. എന്നാൽ പാശ്ചാത്യമിഷ്യനറിമാർ അവരുടെ വിശ്വാസങ്ങളെയും ആചാരനടപടികളെയും വേണ്ടതുപോലെ മനസ്സിലാക്കാതെ അവരെ ഒരു മാതിരി വിഗ്രഹാരാധനക്കാരെപ്പോലെ വിചാരിച്ചുപോരുകയും മഹമ്മദീയരെ മതപരിവർത്തനം ചെയ്യിക്കണമെന്നാഗ്രഹിച്ചതുപോലെ പൗരസ്ത്യസഭാംഗങ്ങളെയും പരിവർത്തനംചെയ്യിക്കാൻ അവർ ശ്രമിക്കയും ചെയ്തു. പാശ്ചാത്യമിഷ്യനറിപ്രവർത്തനത്തിൻെറ ഫലമായി കെട്ടിപ്പടുത്തിട്ടുള്ള "പുത്രിസഭ"കളിലെ അംഗങ്ങളിൽ ഭൂരിപക്ഷവുംപൗരസ്ത്യസഭക്കാരാണു്. പലസ്തീൻനാട്ടിലെ സി.എം.എസ്സ്.മിഷ്യനിൽ ഒരു ശതമാനം മാത്രമേ മഹമ്മദീയരുള്ളു, ബാക്കി 99-ം പൗരസ്ത്യസഭക്കാരാണു്.

എന്നാൽ ഈയിടെയായി ചില മിഷ്യനറിസമൂഹങ്ങൾ ഈ നയം മാററി മഹമ്മദീയരെ മാത്രമേ ചേർക്കുവെന്നു ദൃഢനിശ്ചയം ചെയ്തിരിക്കുന്നു. കിഴക്കൻസഭകളെ ചൂഷണംചെയ്തു പടിഞ്ഞാറൻസഭകൾ പണിയാൻ ചെയ്ത ശ്രമം ആപൽക്കരമായിരുന്നുവെന്നു Student World-ൽ ഒരു പാശ്ചാത്യമിഷ്യനറി എഴുതിയ ഒരു ലേഖനത്തിൽ കാണുന്നു. (Student World, 4-th Oct. 48, Page 308) പുതുതായി പണിതിട്ടുള്ള ഈ സഭകൾ തന്നെത്താൻ നിൽക്കാൻ പ്രാപ്തരല്ലായെന്നു മാത്രമല്ല, ഈ പരിവർത്തനം കിഴക്കൻസഭകളെ വളരെ ക്ഷീണിപ്പിക്കയും ചെയ്തിട്ടുണ്ടു്. അതുകൊണ്ടു പുതുതായി ചില പടിഞ്ഞാറൻ സഭകൾക്കു ലഭിച്ചിട്ടുള്ള ഒരു വീക്ഷണഗതി കിഴക്കൻസഭകളെ സഹായിക്ക എന്നുള്ളതാണു്. അങ്ങനെ സഹായിച്ചാൽ കിഴക്കൻരാജ്യങ്ങളിലെ മിഷ്യനറിവേല ഫലപ്രദമായി കിഴക്കൻ സഭക്കാരെക്കൊണ്ടുതന്നെ ചെയ്യിക്കാൻ സാധിക്കുമെന്നു് അവർ വിശ്വസിക്കുന്നു. വിശേഷിച്ചു മുസ്ലിംരാജ്യങ്ങളെ ക്രിസ്തുവിനു ലാഭിക്കുന്നതിനു കിഴക്കൻസഭക്കാരെപ്പോലെയുള്ള കഴിവു് ആർക്കും കാണുകയില്ലെന്നാണു്. Student World എന്ന മാസികയിൽ പറയുന്നതു് ഈജിപ്തായ മുതലായ കിഴക്കൻസഭകളെ സഹായിക്കുന്നതിനു് ഇൻഡ്യയിലെ സുറിയാനിസഭയെപ്പോലെയുള്ള കഴിവു മററു സഭകൾക്കില്ലെന്നും അവക്കതിനുള്ള കോശസ്ഥിതിയില്ലെങ്കിൽ പടിഞ്ഞാറൻ സഭക്കാർ കഴിവുള്ള സഹായങ്ങൾ ചെയ്യണമെന്നുമാണു്. (പേജ് 311) ഏതായാലും കിഴക്കൻ സഭക്കാർ അന്ധകാരത്തിലും അജ്ഞതയിലും ജീവിക്കുന്നവരാണെന്നും അവരുടെ വിശ്വാസങ്ങളും ആചാരങ്ങളും അക്രൈസ്തവമാണെന്നും പറഞ്ഞു് അവരെ പരിവർത്തനം ചെയ്‌വാൻ സാഹസം ചെയ്തു് അവക്കു് നിരവധി കുഴപ്പങ്ങൾ വരുത്തിക്കൂട്ടിയ സഭക്കാർ ഇപ്പോഴെങ്കിലും അവരുടെ തെററു മനസ്സിലാക്കാൻ തുടങ്ങിയതു് ആശ്വാസകരംതന്നെ.

# ആത്മനിക്ഷേപം. M.C.K.

## ദിവ്യസന്ദർശനം.

സ്വർഗ്ഗസ്ഥനായ ദൈവം ലോകസ്ഥരായ ജനത്തെ സന്ദർശിക്കുന്നുണ്ടു്. ഇതു് എത്രയോ ആനന്ദകരമായ ചിന്തയാണു്! ഓൎത്തുനോക്കുക. ആദിമുതൽ അവൻ എത്രയോപേരെ സന്ദർശിച്ചിട്ടുണ്ടു്. ഏദനിൽവച്ചു് ആദാമിനെയും ഹവ്വായേയും അവൻ നിത്യവും സന്ദർശിച്ചുകൊണ്ടിരുന്നു. നോഹ, അബ്രഹാം, ഇസഹാക്കു്, യാക്കോബു്, മോശ, ഏലിയാ മുതലായവരെ അവൻ സന്ദർശിച്ചില്ലയോ? ഏററവും വിസ്മയനീയമായ സന്ദർശനം അവൻ മനുഷ്യനായി ലോകത്തിൽ അവതരിച്ചു് മനുഷ്യരോടുകൂടെ മുപ്പത്തിമൂന്നുവർഷം ദൃശ്യമായി വസിച്ചതായിരുന്നു. വചനം ജഡമായിത്തീൎന്നു കൃപയും സത്യവും നിറഞ്ഞവനായി നമ്മുടെ ഇടയിൽ പാൎത്തു. എന്നാൽ ആ ദിവ്യസന്ദർശകനെ എല്ലാവരും തിരിച്ചറിഞ്ഞില്ല. മറിയയുടെ മകൻ, യാക്കോബ് യോസി യൂദാ ശിമെയോൻ എന്നിവരുടെ സഹോദരനായ തച്ചൻ, യൗസേപ്പിന്റെ പുത്രൻ, ഭൂതാധിപൻ എന്നൊക്കെയത്രെ പലരും അവനെക്കുറിച്ചു മനസ്സിലാക്കിയതു്. ചിലർ അവനോടു് അവരുടെ പട്ടണത്തിന്റെ അതിരുവിട്ടു പോകണമെന്നു പറഞ്ഞു. വേറെ ചിലർ അവനെ അവരുടെ പട്ടണത്തിൽനിന്നു പുറത്താക്കി. യറുശലേംപോലും അവനെ തിരിച്ചറിഞ്ഞില്ല. ആകയാൽ അവൻ അവസാനമായി ആ പട്ടണത്തിലേക്കു പ്രവേശിക്കുവാൻ ഭാവിച്ചപ്പോൾ അതിനെ നോക്കി അതിനെക്കുറിച്ചു കരഞ്ഞു. "യറുശലേമേ, യറുശലേമേ പിടക്കോഴി അതിന്റെ കുഞ്ഞുങ്ങളെ ചിറകിൻ കീഴിൽ ചേൎക്കുന്നതുപോലെ നിന്റെ മക്കളെ ചേൎത്തുകൊള്ളുവാൻ ഞാൻ എത്രവട്ടം ആഗ്രഹിച്ചു. നിങ്ങൾക്കോ മനസ്സായില്ല. ഈ നാളിൽ നിന്റെ സമാധാനത്തിനുള്ളതു നീ അറിഞ്ഞിരുന്നെങ്കിൽ നന്നായിരുന്നു. നിന്റെ സന്ദർശനകാലം നീ അറിഞ്ഞില്ലല്ലോ. ആകയാൽ നിന്റെ ശത്രുക്കൾ നിന്റെ ചുററും വാടകോരി നിന്നെ വളഞ്ഞു നാലുവശത്തും ഞെരുക്കി നിന്നെയും നിന്നിലുള്ള മക്കളെയും നിലത്തു തള്ളിയിട്ടു് നിങ്കൽ കല്ലിന്മേൽ കല്ലു ശേഷിപ്പിക്കാത്ത കാലം വരും" യറുശലേമിനുണ്ടായ ആ ശാപം എത്ര ഭയങ്കരമായിരുന്നു. ആ ദിവ്യസന്ദർശകനെക്കുറിച്ചു മററു ചിലരുടെ അഭിപ്രായം അല്പംകൂടെ ഭേദമായിരുന്നു. യോഹന്നാൻ സ്നാപകൻ, ഏലിയാ, യറമിയാ, പ്രവാചകന്മാരിൽ ഒരുവൻ എന്നിങ്ങനെ ഓരോരുത്തൻ അവനെക്കുറിച്ചു പറഞ്ഞുവന്നു. എന്നാൽ സ്രഷ്ടാവിനെ സൃഷ്ടികളായ മനുഷ്യരോടു താരതമ്യപ്പെടുത്തിയുള്ള ആ അഭിപ്രായങ്ങളും സ്വീകാര്യമായിരുന്നില്ല. ചുരുക്കം ചിലർ ആ ദിവ്യസന്ദർശകനെ തിരിച്ചറിഞ്ഞു് അനുഗ്രഹീതരായി. കണ്ടാലും ലോകത്തിന്റെ പാപത്തെ നീക്കിക്കളയുന്ന ദൈവത്തിന്റെ കുഞ്ഞാടു് എന്നു ജനത്തെ യോഹന്നാൻ ചൂണ്ടിക്കാണിച്ചു. ഗുരോ, നീ ദൈവപുത്രൻ. നീ ഇസ്രായേലിന്റെ രാജാവുതന്നെ എന്നു നഥാനിയേൽ യേശുവിനോടു പറഞ്ഞു. നീ ജീവനുള്ള ദൈവത്തിന്റെ പുത്രനായ മ്ശിഹാ ആകുന്നു എന്നു ശ്ലീഹന്മാരുടെ മുമ്പനായ മാർ പത്രോസ് ഏററുപറഞ്ഞു. എന്റെ കർത്താവും എന്റെ ദൈവവുമേ എന്നു മാർ തോമ്മാശ്ലീഹാ നമസ്കാരംചെയ്തു.

യേശു ദൈവപുത്രനായ മ്ശിഹാ ആകുന്നു എന്നു നാം വിശ്വസിക്കണം. വിശ്വസിച്ചിട്ടു് അവന്റെ നാമത്തിൽ നമുക്കു ജീവൻ—നിത്യജീവൻ—ഉണ്ടാകണം. ആ വിശ്വാസവും ആ ജീവനും നമ്മിൽ വളൎന്നുകൊണ്ടിരി

ക്കണം. തിരുവചനങ്ങൾ എഴുതപ്പെട്ടിരിക്കുന്നതിന്റെ ഉദ്ദേശം അതാണ്: ദിവ്യസന്ദർശനബോധം അതിന് സഹായവുമാണ്. എന്നാൽ യേശു തന്റെ മുപ്പത്തിമൂന്നാമത്തെ വയസ്സിൽ മരിച്ചു, ഉയിർത്തു, ലോകം വിട്ടു സ്വർഗ്ഗാരോഹണം ചെയ്തുവല്ലൊ: ആകയാൽ അവൻ ഇപ്പോൾ നമ്മെ സന്ദർശിക്കുന്നുണ്ടോ എന്നു ചിലർക്കു തോന്നിയേക്കാം. ഏദനിൽ തുടങ്ങിയ ആ ദിവ്യസന്ദർശനം അന്നുമുതൽ ഇന്നേയോളം തുടർന്നുകൊണ്ടിരിക്കുന്നു: എന്നാളും തുടർന്നുകൊണ്ടിരിക്കയും ചെയ്യും. ആദമേ, നീ എവിടെ? ഞാൻ നിന്നെ നിയമിച്ചിരുന്നിടത്തു നിന്നെ കാണുന്നില്ലല്ലോ: ആദമേ, നീ എവിടെ? ഈ ചോദ്യം നാമോരോരുത്തരുടെയും ഹൃദയത്തിൽ സദാ മുഴങ്ങിക്കൊണ്ടിരിക്കുമെങ്കിൽ ആ നിത്യജീവനു നാം ഇതരന്മാരാകയില്ല.

ശാരീരികപ്രകാരം യേശുതമ്പുരാൻ ലോകം വിട്ടു പോയെങ്കിലും ആത്മികമായി ആ ദിവ്യസന്ദർശനം അവിടുന്നു തുടർന്നുകൊണ്ടിരിക്കുന്നു. ഇരുവരോ മൂവരോ എന്റെ നാമത്തിൽ എവിടെ കൂടിയാലും അവിടെ അവരുടെ ഇടയിൽ ഞാൻ ഉണ്ടു് എന്നവൻ അരുളിയിട്ടില്ലയോ? കണ്ടാലും ലോകാവസാനത്തോളം എല്ലാനാളും ഞാൻ നിങ്ങളോടുകൂടെ ഉണ്ടു് എന്നല്ലായിരുന്നുവോ അവനിൽനിന്നും ലോകം കേട്ട അന്ത്യവചനം? ആ സാന്നിധ്യം — അശരീരമായ ആ ദിവ്യസന്ദർശനം — നമ്മുടെ ഹൃദയം കൊണ്ടു നാം രൂപീകരിച്ചു നമ്മുടെ ഉൾക്കണ്ണുകളാൽ നാം കാണണം.

യഹൂദന്മാരുടെ രാജാവായി ജനിച്ചവൻ എവിടെ എന്നു വിദ്വാന്മാർ അന്വേഷിച്ചതുപോലെ എന്നെ സദാ സന്ദർശിക്കുന്നവൻ എവിടെ എന്നു നാമും അന്വേഷിക്കണം. അവനെ കാണുന്നതിനു നാം ദൂരെ പോകേണ്ടാ. അവൻ നമ്മുടെ ഉള്ളിലും നമ്മുടെ അടുക്കലും നമ്മുടെ ചുററിലും ഉണ്ടു്. അവനെ കാണണമെങ്കിൽ യോഹന്നാൻസ്നാപകനെപ്പോലെയുള്ള നിർമ്മലഹൃദയവും നിർമ്മലനേത്രങ്ങളും നമുക്കുണ്ടായിരിക്കണം. പുരുഷാരത്തിന്റെ ഇടയിൽനിന്നു യേശുവിനെ ദൈവകുഞ്ഞാടു് എന്നാദ്ദേഹം തിരിച്ചറിഞ്ഞുവല്ലൊ. ആകയാൽ സ്ത്രീകളിൽനിന്നു ജനിച്ചിട്ടുള്ളവരിൽ യോഹന്നാനെക്കാൾ വലിയവൻ എഴുന്നേററിട്ടില്ല എന്നു യേശു സാക്ഷിച്ചു. എന്നാൽ യേശുവിന്റെ ദിവ്യസന്ദർശനം തിരിച്ചറിയുന്നവർക്കു യോഹന്നാനെക്കാൾ വലിയവർ എന്ന പദവി അവിടുന്നു കല്പിച്ചുകൊടുത്തിട്ടുണ്ടു് എന്നു നാം ഓർക്കണം.

ആദമേ, നീ എവിടെ? ദൈവം എപ്പോഴും നമ്മെ അന്വേഷിക്കുന്നു. തിന്മയിൽനിന്നു നമ്മെ തിരിക്കുന്നതിനു്, നന്മയിൽനിന്നു നാം പിന്തിരിയാതിരിക്കുന്നതിനു്, സുകൃതത്തിൽ നാം വളരുന്നതിനു് അവൻ എപ്പോഴും നമ്മെ ദർശിക്കുന്നു. നിങ്ങളുടെ ദൈവമായ കർത്താവായ ഞാൻ പരിശുദ്ധനായിരിക്കുന്നപ്രകാരം നിങ്ങളും പരിശുദ്ധരായിരിക്കുവിൻ എന്നരുളിയ പിതാവും, നിങ്ങളുടെ സ്വർഗ്ഗസ്ഥപിതാവു സൽഗുണസംപൂർണ്ണനായിരിക്കുന്നപ്രകാരം നിങ്ങളും സൽഗുണസംപൂർണ്ണരായിരിപ്പിൻ എന്നു പ്രബോധിപ്പിച്ച പുത്രനും നമ്മെക്കുറിച്ചു സന്തോഷസംതൃപ്തി ഉണ്ടാകണമെങ്കിൽ നാഥാ, നീ ഞങ്ങളെ നിനക്കായിട്ടല്ലോ സൃഷ്ടിച്ചതു്, ഞങ്ങൾ നിന്നിൽ ലയിക്കുവോളം ഞങ്ങൾക്കു ശാന്തി പ്രാപിക്കുവാൻ സാധിക്കയില്ല എന്നു മാർ ഓഗസ്തീനോസിനെപ്പോലെ നാമും ഗ്രഹിച്ചു ഭയത്തോടും വിറയലോടുംകൂടെ നമ്മുടെ രക്ഷയ്ക്കായി രാപ്പകൽ ജാഗരിക്കണം.

ആദമേ, നീ എവിടെ? ആ അന്വേഷണം ഏദനിൽ തുടങ്ങി ബേത്ലഹേംവഴി ഗോഗുൽത്തായും കടന്നു് ഇപ്പോഴും തുടർന്നുകൊണ്ടിരിക്കുന്നു. ആദാമിനെപ്പോലെ നാം ഒളിച്ചോടരുതു് വിവേകികളായ വിദ്വാന്മാരെപ്പോലെ അവൻ എവിടെ എന്നു നാം അവനെയും അന്വേഷിക്കണം. ഗോഗുൽത്തായിൽവച്ചു് പലർ അവനെയും അവൻ പലരെയും പരസ്പരം

# ആംസ്റ്റർഡാം കോൺഫ്റൻസ്.

(ആംസ്റ്റർഡാം കോൺഫ്റൻസിൽ സംബന്ധിച്ചശേഷം മടങ്ങിയെത്തിയ മാർ തേവോദോസ്യോസ് തിരുമേനിക്കും ഭി. ശ്രീ. ഫാദർ കെ. പീലിപ്പോസിനും 26-4-123-ൽ കോട്ടയം വൈ. എം. സി. എ. അങ്കണത്തിൽവച്ച നൽകപ്പെട്ട സ്വീകരണയോഗത്തിൽവച്ച് മാർ തേവോദോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു ചെയ്ത പ്രസംഗം.)

ആംസ്റ്റർഡാം സമ്മേളനവും യൂറോപ്യൻ പര്യ്യടനവും കഴിഞ്ഞു നാട്ടിൽ മടങ്ങിയെത്തിയ ഞങ്ങൾക്കു് ഇപ്രകാരം ഒരു സ്വീകരണം നൽകിയതിനു് ഈ സമ്മേളനത്തിന്റെ ഭാരവാഹികളോടുള്ള കൃതജ്ഞത പ്രകാശിപ്പിച്ചുകൊള്ളട്ടെ.

ഞങ്ങളുടെ യാത്രയിൽ ദൈവത്തിന്റെ അനുഗ്രഹങ്ങളും കാവലും ഞങ്ങൾക്കു നല്ലവണ്ണം അനുഭവപ്പെട്ടിരുന്നു. ഞങ്ങളുടെ പര്യ്യടനം ശുഭപര്യ്യവസായിയായിത്തീരുന്നതിനു് ഇടയായതു് വി. കാതോലിക്കാബാവാ തിരുമനസ്സിലെ അനുഗ്രഹങ്ങളും പ്രാർത്ഥനയുമാണെന്നു ഞങ്ങൾ വിശ്വസിക്കുന്നു. ഇവയ്യെല്ലാക്കയ്യും വേണ്ടി ഞങ്ങൾ കാരുണ്യവാനായ ദൈവത്തെ സ്തോത്രം ചെയ്യുന്നു.

ആംസ്റ്റർഡാം കോൺഫ്റൻസിൽ നൂറ്റിനാല്പത്തിയേഴു സഭകൾ പ്രതിനിധീകരിക്കപ്പെട്ടിരിക്കുന്നു. സഭാപ്രതിനിധികളും പത്രപ്രതിനിധികളും നിരീക്ഷകരും ഉൾപ്പെടെ ആയിരത്തിനാനൂറുപേർ കോൺഫ്റൻസിൽ പങ്കെടുത്തു. അവിടെ നടന്ന സംഗതികളെപ്പറ്റിയും, ചർച്ചചെയ്യപ്പെട്ട വിഷയങ്ങളെപ്പറ്റിയും

---

കണ്ടിട്ടുണ്ടു്. സംസാരിച്ചിട്ടുണ്ടു്. "കർത്താവേ, നിന്റെ രാജ്യത്തിൽ നീ വരുമ്പോൾ എന്നെ ഓർത്തുകൊള്ളണമെ"–"നീ ഇന്നു് എന്നോടുകൂടെ പറുദീസായിൽ ആയിരിക്കും."

ദൈവം നമ്മെ അന്വേഷിക്കുന്നു. കാണാതെപോയ ആടിനെ കണ്ടെത്തുന്നതുവരെ അതിന്റെ ഇടയൻ അതിനെ അന്വേഷിക്കുന്നു നഷ്ടപ്പെട്ട ദ്രമപ്പണം കണ്ടുകിട്ടുന്നതുവരെ—സന്ധ്യയായാൽ വിളക്കുകൊളുത്തിയുംകൂടെ—അതിന്റെ ഉടമസ്ഥ അതിനെ തിരയുന്നു. മുടിയനാംപുത്രൻ തിരിച്ചുവരുംവേളം സ്നേഹമേറിയ പിതാവു കാത്തിരിക്കുന്നു. ദൈവത്തെ അന്വേഷിക്കുന്നവൻ അവനെ കണ്ടെത്തും. മാലാഖമാരുടെ നിർദ്ദേശപ്രകാരം ആട്ടിടയന്മാർ പുൽത്തൊട്ടിയിൽ കണ്ടതു ദൈവത്തെയല്ലയോ? ദിവ്യനക്ഷത്ര നടത്തിപ്പുമൂലം വിദ്വാന്മാർ ചെന്നു വീക്ഷിച്ചതും ദൈവത്തെയല്ലയോ? ത്രോണോസിന്മേൽ വിശുദ്ധ കുർബാനയിൽ നാം കാണുന്നതും ദൈവത്തെയല്ലയോ? അന്വേഷിപ്പിൻ നിങ്ങൾ കണ്ടെത്തും. എന്തെന്നാൽ നമ്മെ കണ്ടെത്തണം എന്നു ദൈവവും ആഗ്രഹിക്കുന്നു. "കണ്ടാലും ഞാൻ വാതിൽക്കൽ നിന്നു മുട്ടുന്നു" നമ്മുടെ ഹൃദയവാതിൽക്കൽ ദൈവം നിന്നു മുട്ടുന്നു.

ദൈവം പലവിധത്തിൽ പലപ്പോഴും നമ്മെ സന്ദർശിക്കുന്നു. ബാല്യത്തിലും വാർദ്ധക്യത്തിലും ഐശ്വര്യത്തിലും ആപത്തിലും അവൻ നമ്മെ സന്ദർശിക്കുന്നു. യേശുവിന്റെ സന്ദർശനം യരുശലേം അറിഞ്ഞില്ല. അതു അവന്റെ ഹൃദയത്തെ വേദനപ്പെടുത്തി. അവൻ കരഞ്ഞു. അങ്ങനെ ഭവിപ്പാതിരിക്കുവാൻ നമ്മുടെ സന്ദർശനകാലം നാം അറിഞ്ഞിരുന്നെങ്കിൽ കൊള്ളാമായിരുന്നു. അതത്രെ സാക്ഷാൽ സമാധാനം സമ്പാദിക്കുന്നതിനുള്ള സാക്ഷാൽ മാർഗ്ഗം. ആ ചിന്ത നമ്മിൽ പുതുക്കുവാൻ നമ്മുടെ രക്ഷിതാവിന്റെ ജനനപ്പെരുനാൾ നമുക്കു പ്രേരകമായി ഭവിക്കട്ടെ.

അതിൽ സംബന്ധിച്ചവരുടെ വീക്ഷണം പല വിധത്തിലായിരിക്കും. ഞങ്ങളുടെ വീക്ഷണത്തിൽപെട്ട ചില കാര്യങ്ങൾ നിങ്ങളെ ധരിപ്പിക്കാം.

ആംസ്റ്റർഡാംകോൺഫറൻസിൽ നാലു കമ്മീഷൻ ഉണ്ടായിരുന്നു. അതിൽ Faith and Order commission-ൽ ഫാദർ പീലിപ്പോസും ഞാനും അംഗങ്ങളായിരുന്നു. 1937-ലെ എഡിൽബറാകോൺഫ്രൻസിലും ഞാൻ ഈ കമ്മീഷനിലെ ഒരംഗമായിരുന്നു. സമ്മേളനത്തിലെ പ്രാധാന്യമേറിയ കമ്മീഷനും ഇതായിരുന്നു. ഇതിൽ ഭിന്നങ്ങളായ രണ്ടുതരത്തിലുള്ള ചിന്താഗതികളോടുകൂടിയവർ ഉണ്ടായിരുന്നു. ഒരു കൂട്ടർ പൗരോഹിത്യം, വിശ്വാസാചാരങ്ങൾ ഇതുകളിൽ നിർബന്ധമില്ലാത്ത എപ്പിസ്കോപ്പേതരസഭകളും (Non-Episeopal churches) മറ്റൊരുകൂട്ടർ വിശ്വാസാചാരങ്ങളെ മുറുകെപ്പിടിക്കുന്ന ഓർത്തഡോക്സ്, അറോമ്യ കത്തോലിക്ക് സഭകളും ആയിരുന്നു. വിവിധങ്ങളും വിഭിന്നങ്ങളുമായ ചിന്താഗതികളോടുകൂടിയ ഈ രണ്ടുകൂട്ടർ സന്തോഷത്തോടും സമഭാവനയോടും കൂടിയാണ് അവിടെ ആശയവിനിമയം ചെയ്തതു്. ഈ രണ്ടു കൂട്ടരുടെയും ചിന്താഗതികൾ പ്രത്യേകം രേഖപ്പെടുത്തപ്പെട്ടിട്ടുണ്ടു്. രണ്ടുകൂട്ടർക്കും അവശ്യം പറവാനുണ്ടായിരുന്ന സംഗതികൾ പരസ്പരം സ്നേഹപൂർവ്വം ചർച്ച ചെയ്യപ്പെട്ടു. വ്യത്യസ്ഥങ്ങളായ ആദർശങ്ങളോടുകൂടിയ ക്രൈസ്തവസഭാവിഭാഗങ്ങൾ എത്രയും സൗഹാർദ്ദത്തോടുകൂടി ആശയ വിനിമയം ചെയ്തു എന്നുള്ളതു് ആംസ്റ്റർഡാം കൗൺസിലിന്റെ വലിയ ഒരു നേട്ടമായിരുന്നു.

ആംസ്റ്റർഡാംകോൺഫറൻസിൽ സംബന്ധിച്ചപ്പോൾ എന്റെ മനസ്സിൽകൂടി കടന്നുപോയ ഒരു ചിന്ത, മലങ്കരസഭയെന്നല്ല, കേരളത്തിലെ എല്ലാ ക്രൈസ്തവ സഭകളുംകൂടി സംഖ്യാബാലത്തിൽ എത്ര തുഛമാണെന്നുള്ളതായിരുന്നു. ആംസ്റ്റർഡാമിൽ സമ്മേളിച്ച ഓർത്തഡോക്സ് പ്രോട്ടസ്റ്റന്റ് സഭകളിൽപെട്ട പലരും അതുല്യമായ വേദശാസ്ത്രപാണ്ഡിത്യമുള്ളവരായിരുന്നു.

സഭ മേല്പട്ടക്കാരുടെയും പട്ടക്കാരുടെയും മാത്രമല്ല, അത്മേനികൾക്കും പ്രാധാന്യം നിറഞ്ഞ ചുമതലകൾ സഭയിലുണ്ടു്. തങ്ങളുടെ ജീവിതശുദ്ധികൊണ്ടു മററുള്ളവരെ സഭയിലേക്കു് ആകർഷിക്കേണ്ട ചുമതല അവർക്കുണ്ടു് എന്ന സംഗതി കോൺഫറൻസിൽ പ്രത്യേകം വ്യക്തമാക്കപ്പെട്ടിരുന്നു.

പാശ്ചാത്യസഭകളും അവയുടെ "പുത്രീസഭ"കളായി പല സ്ഥലത്തുനിന്നും വന്ന സഭകളും രാഷ്ട്രീയം, സാമൂഹ്യം, ധനപരം എന്നീ കാര്യങ്ങളിൽ പഴയ സഭകളേക്കാൾ ഉന്മേഷമുള്ളവയായിരുന്നു. എന്നാൽ വിശ്വാസാദി വിഷയങ്ങളിൽ പൂർവ്വീകസഭകൾ വളരെ തീഷ്ണതയുള്ളവയായി കാണപ്പെട്ടു. സഭാപുനരൈക്യത്തെപ്പററി ഓരോരുത്തർക്കുമുള്ള ചിന്തകളും ബോധങ്ങളും പല വിധത്തിലായിരുന്നു എങ്കിലും എല്ലാവരിലും പൊതുവേ പ്രകാശിച്ച ഒരു ചിന്താഗതി സഭകൾത്തമ്മിലുള്ള ഐക്യമായിരുന്നു. ഭൗതികത്വം (materialsm) കൊണ്ടും മതരാഹിത്യംകൊണ്ടും നിറഞ്ഞ ഇക്കാലത്തു ലോകത്തിനു മാർഗ്ഗദർശനം നൽകേണ്ട ചുമതല സഭകൾക്കുണ്ടു് എന്ന തത്വത്തിൽ എല്ലാവരും ഏകാഭിപ്രായക്കാരായിരുന്നു. ഇതിനുള്ള മാർഗ്ഗങ്ങളെപ്പററി ഞങ്ങൾ അനേകം ദിവസങ്ങൾ ചർച്ചചെയ്തു. ഓർത്തഡോക്സുകാർ, പൂർവ്വിക കത്തോലിക്കർ (Old Catholics) അറോമ്യകത്തോലിക്കർ (Non-Roman Catholics) എന്നിവരുടെ ചിന്താഗതി എന്തായിരുന്നു എന്നു് അറിയുന്നതിനു പലർക്കും ഔത്സുക്യം കാണുമെന്നു ഞാൻ വിചാരിക്കുന്നു. അവ പ്രത്യേകം രേഖപ്പെടുത്തിയിട്ടുണ്ടു്.

(മറുവശം നോക്കുക)

# AMSTERDAM CONFERENCE.

Part of the address delivered at the reception meeting at Kottayam Dec. 10 - 1948.

## The Orthodox and non-Roman Catholic thought and discussions took the following shape.

The Church is a divine institution founded by God. Its origin is from above and not from below. As such it is not a man made thing. It is the Body of Christ, the Bride of Christ and the store house of truth and grace. It is a Visible Society and incorporation into it through Baptism and membership thereof are very essential to Salvation. Being a divine institution its system of administration is also divinely established. In other words it is chiefly hierarchical or episcopal. This is being done through the Ministry which is a divine gift to the Church in its threefold form. Episcopacy is not a mere ornament or appendage to the Church. It is the very core or essence of the Church. Where there is no valid Ministry or Apostolic succession there cannot be any valid Sacraments which are instituted by Christ as the visible means for conveying invisible grace. The Sacraments are seven in number. Conformity to the historic Episcopate is inevitable and essential to the very- life, existence and continuity of the Church. In this sense St. Ignatius says "Where there is the bishop there is the Church" and so forth.

As against this the protestant chiefly the non - episcopal and non-comformist contention took the following form. They mainly followed the Calvinistic line and teaching. Salvation is attained through Faith in the death and atonement of Christ. The Church real is an invisible Society composed of the elect. For the membership in the Church Baptism is not essential. Sacraments are non-essential for salvation Episcopacy is a myth. Every lay man is a sharer in the Divine Kingship and priest hood of Our Lord. As such every man, in some cases women also are competent ministers of the word and the Sacraments. Evangelism and personal devotion to Our Lord are the only things that matter. Emphasis on doctrines only separates the different Christian denominations. Irespective of Faith and even without Baptism and argument on cardinal doctrinal points every member of any Church should be free to communicate from the Altars or Holy Tables of other communions their agreement goes on in this strain which is hardly agreeable or palatable to the Orthodox and Catholic conceptions of the Church the Sacraments and Ministry.

Every body seemed, irespective of the denominations they belonged, anxious to restore unity in the Church of God That is a very welcome thing. Any one loving Our Lord can hardly fail to long and pray for the reunion of Churches. We should see that we do all we can to help the fulfilment of the high-priestly Prayer of Our Lord. But the difficulty arises when we come face to face with the different Orthodox or Catholic and Protestant conceptions of the reunion of Churches. The Orthodox and the Non-Roman Catholic view of the re-union of Churches is that there cannot be and ought not to be any re-union of Churches except on the basis of unity in Faith, doctrines, Sacrments, Orders and Worship. The Lambeth Quadrilateral of 1930 largely approaches this ideal. In this the Anglican minimun basis for re-union has been put out as the acceptance by the uniting Churches of the Bible, the creed and the Sacraments and the orders. What the Orthodox visualise is an organic unity resulting from unity in Faith, doctrines, Sacraments, Orders and worship. The irreducible minimum basis for re-union from the point of the Orthodox is the acceptance by the uniting Churches of the undivided Faith of the Church before its division into East and West in the 11th century. The Orthodox all-through have maintained the Faith once delivered to the Saints without adding to as in Romanism or dropping out from as in extreme Protestant ism the original heritage. The Orthodox Faith etymologically means the correct Faith, the straight Fiath, the unadulterated Faith-സനാതനമായ വിശ്വാസം. To the Orthodox life and death in the correct Faith is inseparable from Salvation. Hence the appeal or the demand they make for the acceptance of the undivided Faith of the

Church as the irreducible minimum basis, for the reunion of Churches. This Faith has been defined, Codified, explained, exposed and taught in the early Ecumenical Councils of the Church. Any kind of patch up re-unions ignoring these truths will only be temporary and that eventually will widen the gulf of separation between the uniting Churches instead of narrowing the same. There ought not to be any arbitrary or artificial Scheme or effort for reunion. Any short cut method is doomed to failure or untimely death. If we ever attempted it, we shall eternally be thrown out from the pale of Orthodox and eastern and finally Catholic Christendom at large. This request believe me brethren is never made by the Orthodox in a domineering spirit much less in the Spirit of one standing on a pedastal. It is made in the dispositon and attitude of a humble brother beseeching his non-orthodox or non-catholic brethren whether they belong to the S. I. Church or the Marthoma Church to have their eyes opened to see the beauty of the whole Faith as such delivered to the Saints.

A letter published by the MOSCOW Patriarchate just a few months ago insists on Theological and Doctrinal agreement between the uniting Churches before any Scheme of reunion could be put into operation. They are perfectly right there. This view is Supported by all the Orthodox Churches and many of the Anglo-Catholics in England. A dive into the teachings of the early Fathers of the Ante-Nicene and Post Nicene period will convince us of this truth. Therefore may I implore you to read or study the early Fathers as were done by the Pioneers of the Oxford movement of 1833 Keble, Pusey Newman, Froude, Neale and others - when they attempted to revive the Catholic Faith in the Church of England which happened to be tampered with during the Reformation period in the 16th Century. What the Orthodox visualise when they speak of reunion of Churches is not the absorption of one body by another or uniformity as in Romanism but a diversity in unity established on the basis of doctrinal agreement. This Romon Catholic method of effecting reunion is technically called the way of absorption. Each of the uniting Churches can and ought to preserve all that is important in its traditions while absolutely accepting the doctrinal positions implied or expressed in the teachings of the undivided Faith of the Church. This is the common plat form where we can all meet together each communion contributing its mite to the fullness and richness of our Christian heritage. This way which is advocated by the Orthodox Churches is technically called the way of *comprehension.*

When the non-episcopalians and the non-Conformists discuss about the reunion of Churches what they have mostly in mind is a loose federation of communions or Churches as they are, based on a sort of common factor agreements and the restoration of Inter-Communion with no reference whatsoever to agreements in Faith or Doctrine. This is technically called the way of *undenominationalism.* This is something which the Orthodox and non - Roman Catholics dread. To them inter-Communion is not the Starting point in a Scheme of reunion but the focus or goal of reunion based on doctrinal agreements. They would never have open Communion as such and would not even dream of inviting any body and every body to participate in the Body & Blood of our Lord. Such things to them are sacrilegious and in their view will prove an hindrance to the wider re-union of Churches for hich we all long & pray.

To the Orthodox and to the non-Roman Catholic's the reunion of Churches and the prayer of our Lord regarding the same would remain unfulfilled so long as the Roman Catholic Church also does not come in at some stage or other. They are the largest xtian body in the world. Perhaps in the providence of God a time may come when they would feel not inclined to impose upon other Churches as doctrines for Salvation. Certain special dogmas which they have framed-in fallibility, Supramacy etc in the Vatican Council of 1870 That would be the day for re-union with them. In the meantime we should see that we do not compromise on the Catholic and apostolic heritage of the Church lest it should then prove an hindrance for the restoration of Communion with them Hope I have not tired you out. I have dwelt on this point rather at length because I feel these were the most important and most valuable deliberations of the Amsterdam Conference from the point of view of the question of reunion of Churches which engaged the greatest attention of all. I belive I have made clear the two different lines of thought of the Orthodox and the non-Roman Catholics on one side and the protestants on the other. True no immediate results were achieved but we believe that the impact of Orthodoxy on protestantism was very genial and it has certainly created a back ground for future

homely and friendly discussions in this direction. The Assistant General Secretary of the Assembly has written a letter to one of the Orthodox Bishops of the conference thus "It was a great joy to have you with us at Amsterdam. Your presence has considerably stengthened the realization by all other Churches of the contribution which the ancient Churches in the East can make to our Fellowship". This statement, I believe Support may inference above "I hear, you Orthodox took a firm stand and you gave no rest to the Protestants" thus told me a Roman Catholic priest at Bossey in Switzerland. This is proof again of the impression which the Orthodox created in the minds of even the Roman Catholics, who were not represented at the assembly in any official capacity.

ആംസ്റ്റർഡാം കോൺഫ്റൻസിനു റോമൻ കത്തോലിക്കാസഭയും റഷ്യൻ ഓർത്തഡോക്സ് സഭയും പ്രതിനിധികളെ അയച്ചിരുന്നില്ല. രാഷ്ട്രീയകാര്യങ്ങളിൽ ഉള്ള അഭിപ്രായവ്യത്യാസംകൊണ്ടാണ് റഷ്യൻ സഭ കോൺഫ്റൻസിൽ സഹകരിക്കാതിരുന്നതു്. റോമൻകത്തോലിക്കർ ആരും ഇതിൽ ഭാഗഭാക്കുകളാകരുതെന്നു ഹോളണ്ടിലെ കത്തോലിക്ക് ബിഷപ്പന്മാർ കൽപ്പന പുറപ്പെടുവിച്ചിരുന്നു ഇതു ഹോളണ്ടിലെ റോമൻകത്തോലിക്കർക്കു മർമ്മഭേദകമായിരുന്നു. വാസ്തവമാണു്. മുമ്പു് എഡിൻബറോയിൽവച്ചു നടന്ന കോൺഫ്റൻസിൽ സന്ദർശകന്മാർ എന്ന നിലയിൽ റോമൻകത്തോലിക്കർ പങ്കെടുത്തിരുന്നു. അതുപോലെ കൂടപ്പെട്ട ഈ കോൺഫ്റൻസിൽ സന്ദർശകർ എന്ന നിലയിൽപോലും സംബന്ധിക്കരുതെന്നുള്ള ബിഷപ്പന്മാരുടെ കൽപ്പന അവർക്കു വളരെ പ്രയാസം ഉളവാക്കി ഫ്രാൻസ് ഹോളണ്ടു് തുടങ്ങിയ യൂറോപ്യൻ രാജ്യങ്ങളിൽ കത്തോലിക്കരുടെ ഇടയിൽ Bible movement എന്നു പറയപ്പെടുന്ന ഒരു പുതിയ പ്രസ്ഥാനം ആരംഭിച്ചിട്ടുണ്ടു്. വേദപുസ്തകപാരായണം സ്വഭാഷയിൽ നടത്തുന്നതിൽ അവർ പ്രത്യേകം ഔത്സുക്യം കാണിക്കുന്നു. ആരാധനകളെല്ലാം അവരുടെ സ്വന്തഭാഷയിൽ നടത്തുന്നതിനു് അവർ പ്രക്ഷോഭണം ഉണ്ടാക്കിക്കൊണ്ടിരിക്കുന്നു. കുർബാനയൊഴിച്ചു, മാമോദിസാ മുതലായ എല്ലാ കർമ്മങ്ങളും മാതൃഭാഷയിൽ നടത്തുന്നതിനു ഫ്റാൻസിൽ ചിലടത്തെല്ലാം അനുവദിച്ചിട്ടുണ്ടു്. ഇങ്ങനെ മുമ്പെങ്ങുമില്ലാതിരുന്ന ഒരു പ്രബുദ്ധത, വസ്തുതകൾ ഗ്രഹിക്കുന്നതിനുള്ള ഒരാഗ്രഹം ഇപ്പോൾ അവിടെയുള്ള റോമൻകത്തോലിക്കരുടെ ഇടയിൽ കാണുന്നുണ്ടു്. ആ നിലയ്ക്കു് അവർ കോൺഫ്റൻസിൽ സംബന്ധിച്ചാൽ അവരുടെ ചിന്താഗതിയിൽ സാരമായ വ്യതിയാനങ്ങൾ സംഭവിച്ചേക്കാം എന്നു ഭയന്നുകൂടിയായിരിക്കാം ഹോളണ്ടിലെ ബിഷപ്പന്മാർ മേൽ പ്രസ്താവിച്ചപ്രകാരമുള്ള നിരോധനം കൊടുത്തതു്.

ആംസ്റ്റർഡാം കോൺഫ്രൻസിൽ ഓർത്തഡോക്സ് ചിന്താഗതി നല്ലവണ്ണം വിശദീകരിക്കപ്പെട്ടു. തൽഫലമായി, പുനരൈക്യം സാധിക്കണമെങ്കിൽ ആയതു കാതോലികവും അപ്പോസ്തോലികവുമായ വിശ്വാസാടിസ്ഥാനത്തിന്മേലേ സാദ്ധ്യമാകയുള്ളു എന്ന ബോദ്ധ്യം പല പ്രൊട്ടസ്റ്റന്റു സഭാവിഭാഗങ്ങൾക്കുമുണ്ടായിട്ടുണ്ടു്. യൂറോപ്പിലുള്ള പല പ്രൊട്ടസ്റ്റന്റു വിശ്വാസികളുടെ ഇടയിലും, കാതോലികവിശ്വാസം അറിയുന്നതിനും പഠിക്കുന്നതിനും ഉള്ള താല്പര്യം ജനിച്ചിട്ടുണ്ടു് എന്നു പറയുന്നതിൽ അതിശയോക്തിയില്ലതന്നെ.

മദ്ധ്യപൂർവ്വദേശത്തു ക്രിസ്ത്യാനികൾ ഇന്നു് അനുഭവിക്കുന്ന അവശതകളെപ്പററി കോൺഫ്രൻസ് വിചിന്തനംചെയ്തു. കോപ്റ്റിക്കു് സഭയിൽനിന്നും ഒരു യുവതി കോൺഫ്രൻസിൽ സംബന്ധിച്ചിരുന്നു. അവിടെ അനേകർ മഹമ്മദീയരാവാൻ നിർബന്ധിതരായിത്തീരുന്നതായി അവർ വെളിപ്പെടുത്തി. ആംസ്റ്റർഡാം കോൺഫ്രൻസ് വഴിയായി യൂ. എൻ. ഓ-യിൽ ഇക്കാര്യം കൊണ്ടുചെന്നു വേണ്ട നിവൃത്തി സമ്പാദിക്കണമെന്നു നിശ്ചയിച്ചു.

ഇന്ത്യയിലെങ്ങുമുള്ള സുവിശേഷവേല സംബന്ധിച്ച് സുറിയാനിക്കാരായ നമ്മിൽനിന്നു പാശ്ചാത്യർക്കു വലിയ പ്രതീക്ഷകളുണ്ട്. "പൗരോഹിത്യത്തിനൊ, പുരാതിന വിശ്വാസം പഠിക്കുന്നതിനൊ നിങ്ങൾ പാശ്ചാത്യസഭകളെ അഭയം പ്രാപിക്കേണ്ട ആവശ്യമില്ല" എന്നിങ്ങനെയാണ് ഒരു പാശ്ചാത്യ മിഷ്യനറി പ്രസ്താവിച്ചതു് ഒരു ഇന്ത്യൻദേശീയ സഭയായി നാം രൂപാന്തരപ്പെടേണ്ടതാണ്. ഇപ്പോഴത്തെ രാഷ്ട്രീയ സംഭവവികാസങ്ങളെ ഒരു വെല്ലുവിളിയായി നാം സ്വീകരിക്കണം എന്നാണ് ഇന്ത്യൻ ധനകാര്യമന്ത്രിയായ ഡോക്ടർ ജോൺ മത്തായിയും ഞാനും തമ്മിൽ കണ്ടപ്പോൾ അദ്ദേഹം പറഞ്ഞതു്. എന്നാൽ നമ്മെപ്പററി ചിന്തിക്കുമ്പോൾ സങ്കടപ്പെടേണ്ടിയിരിക്കുന്നു 1937-ൽ ലണ്ടനിൽ വച്ച് ഹാലിഫാക്സ് പ്രഭു നമ്മുടെ സഭയിലെ ഭിന്നിപ്പിനെപ്പററി പറഞ്ഞതു് അതു വിശ്വാസത്തെ തെല്ലും ബാധിക്കാത്ത വെറും വഴക്കാണ് എന്നത്രെ. ആകയാൽ നമ്മുടെ സഭയിലെ ഉഭയകക്ഷികൾ തമ്മിൽ സമാധാനപ്പെടേണ്ടതു് ഒഴിച്ചുവയ്ക്കാൻ പാടില്ലാത്ത ഒരു സംഗതിയാണ്. പാത്രിയക്കീസ് കക്ഷിയിൽപെട്ട സഹോദരങ്ങളോടു ഞാൻ വിനയപൂർവം അപേക്ഷിക്കുന്നു; ഇൻഡ്യയിലെങ്ങും കാതോലികവും അപ്പോസ്തോലികവുമായ അടിസ്ഥാനത്തിന്മേൽ സുവിശേഷം പ്രചരിപ്പിക്കാനുള്ള ചുമതല നമുക്കുണ്ട്. അതിനാൽ നമുക്കു രമ്യപ്പെടാം. മലങ്കരസഭയുടെ സുസ്ഥിതിക്കും പുരോഗതിക്കും ആവശ്യമായ വ്യവസ്ഥകളിന്മേൽ നമുക്കു സമാധാനപ്പെടാം. നമ്മുടെ സഭാസ്ഥാപകനായ മാർ തോമ്മാശ്ലീഹായുടെ കാലംമുതലുള്ള സ്വാതന്ത്ര്യം വേണമെന്നേ ഞങ്ങൾക്കാഗ്രഹമുള്ളു. ഒരു ഇരുപതു വർഷത്തിനകം നമ്മുടെ സഭ യോജിക്കുമെന്ന് എനിക്കുറപ്പുണ്ട്. വിദേശമേധാവിത്വത്തിൻ കീഴിൽ ഇരിക്കാൻ ആരും ആഗ്രഹിക്കയില്ല. നാം ഒരു ഇന്ത്യൻസഭയായി മുമ്പോട്ടു പോകണമെന്നു ഞാൻ ആവർത്തിച്ചു പറയുന്നതു നിങ്ങൾ ക്ഷമിക്കണം.

മലങ്കരയിലുള്ള ഭിന്നക്രൈസ്തവസഭകൾ നമ്മിൽ യോജിക്കേണ്ടതു് ഇൻഡ്യയിലെ സുവിശേഷ പ്രചരണത്തിനു് ആവശ്യമാണ്. ആകയാൽ കാതോലികവും അപ്പോസ്തോലികവുമായ അടിസ്ഥാനത്തിൽ നാം യോജിച്ചു പ്രവർത്തിക്കേണ്ടതാണെന്നാണു മാർത്തോമ്മാസഭാംഗങ്ങളായ സഹോദരങ്ങളോടു-ഈ അവസരത്തിൽ എനിക്കു പറയുവാനുള്ളതു്. സൗത്ത് ഇൻഡ്യൻസഭാംഗങ്ങളായ സഹോദരങ്ങളും ഇന്നിവിടെ സന്നിഹിതരാകയും ഞങ്ങൾക്കു സൗഹാർദ്ദപൂർവമായ സ്വീകരണം നൽകുന്നതിൽ പങ്കെടുക്കുകയും ചെയ്തതിൽ ഞങ്ങൾക്കു വളരെ കൃതജ്ഞതയുണ്ട്. ഞങ്ങളും യൂഹാനോൻ മെത്രാപ്പോലീത്താ, ബിഷപ്പ് ജേക്കബ് എന്നീ തിരുമേനിമാരും വളരെ സൗഹാർദ്ദപൂർവമാണു യൂറോപ്പിൽവച്ചു വർത്തിച്ചിരുന്നതു്. കഴിഞ്ഞ ലാംബത്തുകൗൺസിൽ ദക്ഷിണേന്ത്യൻ ഐക്യസഭയെപ്പററി അവധാനപൂർവം ചിന്തിച്ചു എങ്കിലും അവർക്കു പൂർണ്ണ അംഗീകാരം നൽകിയിട്ടില്ല. അവരെ സ്വീകരിക്കുന്നവിഷയത്തിൽ ആംഗ്ലോ കത്തോലിക്കർ നിഷ്കൃഷ്ടമായ എതിർപ്പത്രേ പുറപ്പെടുവിച്ചതു്. അങ്ങനെ അഖില ആംഗ്ലിക്കൻ സഹകരണത്തിൽനിന്നു് അവർ ( C. S. I. ) വിഛേദിക്കപ്പെട്ടതു് എനിക്കു വേദനകരമാണ്.

ഇന്നു കമ്മ്യൂണിസം വർദ്ധിച്ചുവരുന്നു. അതു നമുക്കു സ്വീകാര്യമല്ല. ക്രിസ്ത്യൻ സോഷ്യലിസം നടപ്പാകണം. കമ്മ്യൂണിസത്തെ അടിച്ചമർത്താമെന്നു വിചാരിക്കുന്നതിനേക്കാൾ ബുദ്ധിപൂർവമായിട്ടുള്ളതു്; അതിനേക്കാൾ സാമാന്യജനങ്ങൾക്ക് ആശ്വാസകരമായിട്ടുള്ള ക്രിസ്ത്യൻ സോഷ്യലിസം നടപ്പാക്കുന്നതാണ്. ഫ്രാൻസിലെ പല റോമൻകത്തോലിക്കരും ഇതു മനസ്സിലാക്കിയിട്ടായിരിക്കാം, അവരുടെ ചില പട്ടക്കാർ തൊഴിലാളികളോടുകൂടെ പോകയും അവരോടൊത്തു പണിയെടുക്കുകയും, ക്രി

(ശേഷം കവർ രണ്ടാംപേജിൽ)

# The Malankara Sabha.

License No. 4L5 dated 11 th April 1946 -- Reg. No- T- 141

## വിജ്ഞാപനം

| | |
|---|---|
| വരിസംഖ്യ മുൻകൂർ. ഒരാണ്ടത്തേക്കു് | 3 0 0 |
| തപാൽ | 3 8 0 |
| ഒററപ്രതി | 0 4 0 |

വരിസംഖ്യ മാനേജർ "മലങ്കര സഭാ മാസിക"—സുറിയാനി സിമ്മനാരി—കോട്ടയം എന്ന മേൽവിലാസത്തിൽ അയയ്ക്കേണ്ടതാണു്.

സമുദായാംഗങ്ങളുടെ ശ്രദ്ധയിൽപ്പെടുന്ന വാർത്തകളും, ചെറുകഥകളും, കവിതകളും, സഭയുടെ വിശ്വാസാചാരങ്ങൾ, കുടുംബജീവിതം, സ്ത്രീസമാജങ്ങൾ, യുവജനസമാജങ്ങൾ, സണ്ടേസ്കൂൾ പ്രവർത്തനം ഇവയെ പ്രതിപാദിക്കുന്ന ഉത്തമലേഖനങ്ങളും ക്ഷണിച്ചുകൊള്ളുന്നു.

ലേഖനങ്ങൾ തലേമാസം 25-ാംതീയതിക്കകം കിട്ടത്തക്കവിധത്തിൽ "പത്രാധിപർ, മലങ്കരസഭാമാസിക സുറിയാനിസിമ്മനാരി-കോട്ടയം" എന്ന മേൽവിലാസത്തിൽ അയയ്ക്കേണ്ടതാണു്.

## പരസ്യം.

താഴെ വിവരിക്കുന്ന പുസ്തകങ്ങൾ "മലങ്കരസഭാ" ആഫീസിൽ നിന്നും ലഭിക്കുന്നതാണു്.

| | | വില രൂ. ണ. സ. |
|---|---|---|
| 1. | കൂദോശ് ഈത്തോ മുതൽ ആനീദേ ഞായറാഴ്ച വരെയുള്ള പ്രുമിയോൻ | 3—8—0 |
| 2. | നാല്പതുനോമ്പിലെ പ്രുമിയോൻ. (ഫാ: പുന്നൂസ്. എം. ജി. എം. പ്രസ്സ്, തിരുവല്ലാ ഈ വിലാസത്തിലും കിട്ടുന്നതാണു്.) | 3—0—0 |
| 3. | ദുഃഖവെള്ളിയാഴ്ച സ്ലീബാവന്ദനഗീതങ്ങൾ. (ഈ പുസ്തകം വി. കാതോലിക്കാബാവാ തിരുമേനിയുടെ ശ്രേഷ്ഠാനുമതിയോടുകൂടി പ്രസിദ്ധീകരിച്ചിട്ടുള്ളതാകുന്നു.) | 0—3—0 |
| 4. | "തിരുവാങ്കോട്ടുപള്ളിയുടെ ചരിത്രവും തരിസായ്ക്കുച്ചെട്ടികളെപ്പററിയുള്ള ഐതിഹ്യങ്ങളും" (പുരാതനവും ചരിത്രപ്രാധാന്യമുള്ളതുമായ ഈ പള്ളിയുടെ ചരിത്രം വ. ദി. ശ്രീ. കെ. വി. ഗീവറുഗീസ് റമ്പാച്ചന്റെ പ്രസാധകത്വത്തിൽ അച്ചടിച്ചു പുറപ്പെടുവിക്കുന്നതത്രെ.) | 1—0—0 |

Printed and Published by the Rev. Fr. T. C. Jacob at the Town Press, Kottayam.